# വിദ്യാഭിവർദ്ധിനി.

സരസ്വതി! നമസ്തുഭ്യം വരദേ! കാമരൂപിണി!
വിദ്യാരംഭം കരിഷ്യാമി സിദ്ധിർഭവതു മേ സദാ.

പുസ്തകം ൨. { ൧൧൨൩ കന്നി. } ലക്കം ൧൦.


## ഗാന്ധി ജയന്തി

---

### മഹാത്മജിക്ക് ൭൮ വയസ്സു തികയുന്നു.

(1947 ഒക്ടോബർ 2-ാംനു-)

ശോഭയിൽ പുറമേത്തെയ്യു വന്നുപോയ് സ്വാതന്ത്ര്യത്തിൻ-
ശോണമാം പുലർകാലം, വിശാലമെഴുന്നേൽക്കൂ!

വിടരും മിഴികളാൽ നീ മുദാ കാണ്മൂ, നിന്റെ-
വടിയും നിലത്തൂന്നി നിൽക്കുമീ വാർദ്ധക്യത്തെ-

മർദ്ദനം നിലനിർത്തീടുന്നതാം സാമ്രാജ്യത്തിൻ-
മസ്തകം തകർത്തോരു ശില്പപ്രഭാവത്തെ-

കർമ്മണാ വാചാ ബുദ്ധ്യാ ഹിംസയെ മാറ്റിടുന്ന
കർമ്മയോഗിയാമശോകനാമന്യപ്രവാഹത്താൽ

മുഗ്ദ്ധയാം പരപീഡാമുക്തയാം ഭാരതാവനി-
മുത്തണിഞ്ഞീടും കാഴ്ച കാണുവാൻ കഴിഞ്ഞെങ്കിൽ!.......

അക്രമം വിട്ടത്ത് ട്ടാസന ഭാരതത്തെപ്പോലെ-
മക്കനാമങ്ങളെക്കൊണ്ടു കൈവണങ്ങട്ടെ, ഞങ്ങളും!!

പാലാ, നാരായണൻനായർ.

---

# ഗാന്ധിജിയുടെ ഉപവാസങ്ങൾ.

---

1) 1913 ഫിനിക്സ് സെററിൽമെൻറിലെ അന്തേവാസികളുടെ സാന്മാർഗ്ഗികമായ വ്യതിചലനത്തിൽ പശ്ചാത്താപം പ്രദർശിപ്പിക്കുന്നതിനായി ഒരാഴ്ചക്കാലം.

2) 1914 ഫിനിക്സ് ടി കാരണം 2 ആഴ്ച.

3) 1918-മാർച്ച് 12 അഹമ്മദാബാദ്.

അഹമ്മദാബാദിലെ തൊഴിലാളികളുടെ പണിമുടക്ക സംബന്ധിച്ച്—3 ദിവസം

4) 1919 ഏപ്രിൽ-13-സബർമതി.

നാഡിയാഡിൽ റയിൽ വഴിയ്ക്കുണ്ടായ ക്രമത്തിൽ പശ്ചാത്താപം പ്രദർശിപ്പിച്ച് 3-ദിവസം.

5) 1922 ഫെബ്രുവരി രണ്ടാമത്തെ ആഴ്ച

ബർദോളി: ചൗരിചൗരാസംഭവം സംബന്ധിച്ച് 5 ദിവസം

6) 1924 സെപ്തംബർ 18-ഡൽഹി.

കോഹത്തിലെ ഹിന്ദു—മുസ്ലിംലഹള 21-ദിവസം

7) 1925 നവംബർ 24-സബർമതി.

ആശ്രമത്തിലെ അന്തേവാസികളുടെ തെററു പരിഹരിക്കാൻ 7 ദിവസം

8) 1932 സെപ്തംബർ 20. യർവാദാജയിലിൽ മാക്ഡൊനാൾഡിൻെറ സാമുദായികതീർപ്പിന് എതിരായി-

ഉച്ചയ്ക്ക് ആരംഭിച്ചു. വൈകിട്ട്-5 മണിക്ക അവസാനിച്ചു.

9) 1932 ഡിസംബർ 22. യർവാദാജയിലിൽ;

ജയിലിൽവച്ച് തോട്ടിപ്പണി നടത്താനുള്ള അപ്പാസാഹേബ് പട്ട് വർദ്ധൻെറ അപേക്ഷ നിരസിച്ചതിനാൽ 2 ദിവസം.

10) 1933 മേയ്-8 യർവാദാജയിലിൽ;

21 ദിവസത്തെ സ്വയംശുദ്ധീകരണ ഉപവാസം. ഉപവാസം ആരംഭിച്ച ദിവസംതന്നെ ജയിലിൽ നിന്നും വിട്ടയച്ചു. പൂനായിലെ 'പർണ്ണകുടി'യിൽവച്ച് മേയ് 29-ന്നു അവസാനിപ്പിച്ചു.

11) 1933 ആഗസ്ററ് 16. യർവാദാജയിലിൽ.

മേയ്മാസത്തിൽ ജയിലിൽനിന്നും വിട്ടയക്കുന്നതിനു മുൻപ് ഗാന്ധിജിക്ക് അനുവദിച്ചിരുന്ന ആനുകൂല്യങ്ങൾ നിഷേധിച്ചതാലും, ജയിലിനകത്തുവച്ച് ഹരിജൻ ജോലികൾ നടത്താൻ അനുവദിക്കായ്കയാലും ഉപവാസം. ആഗസ്റ്റ് 20-ാംനു ഒരു തടവുകാരൻെറ നിലയിൽ സാസൂൺ ആശുപത്രിയിലേക്കയച്ചു. ആഗസ്ററ്-29-ാംനു നിരുപാധികമായി വിട്ടയച്ചു.

12) 1934 ജൂലായി; ഹരിജൻ പ്രസ്ഥാനത്തിൻെറ ഒരു എതിരാളിയെ വഴിപിഴച്ച ഒരു പരിഷ്കർത്താവ് മാത്തികൊണ്ടിരിക്കയാൽ 7 ദിവസം.

13) 1939 മാർച്ച് 3, രാജ്കോട്ട്.

ജനങ്ങളോടു ചെയ്ത ഒരു പാവനപ്രതിജ്ഞ രാജാവ് ലംഘിച്ചതിനാൽ മാർച്ച് 7-ാംനു ഉച്ചതിരിഞ്ഞ് ഉപവാസം അവസാനിപ്പിച്ചു.

14) 1943 ഫെബ്രുവരി 10 ആഗഖാൻകൊട്ടാരം;

നീതിപാലനത്തിനായി—3 ആഴ്ച.

15) 1947 സെപ്തംബർ-1 കല്ക്കത്ത.

രാത്രി 8 10 നു തുടങ്ങി കല്ക്കത്തായിലെ ലഹള സംബന്ധിച്ച ഹിന്ദു—മുസ്ലിം ഐക്യത്തിനുവേണ്ടി 73 മണിക്കൂറുകൾക്ക ശേഷം ഉപവാസം നിറുത്തി.

# കുരുടന്മാർക്കുവേണ്ടിയുള്ള സാഹിത്യം.

(ആശയാനുവാദം)

നാലാങ്കൽ കൃഷ്ണപിള്ള എം. ഏ. എൽ. റ്റി.

1829-ൽ യുവാവായ ഒരു ഫ്രെഞ്ചുകാരൻ ഒരു കണ്ടുപിടുത്തം നടത്തി. അയാൾ കുരുടനായിരുന്നു. തന്റെ വിരൽത്തുമ്പുകളുടെ സഹായത്താൽ അയാൾ വായിക്കാൻ പഠിച്ചു എന്നതായിരുന്നു ആ കണ്ടുപിടിത്തം. ലൂയിബ്രെയിൽ എന്നായിരുന്നു അയാളുടെ പേര്. പാട്ടുകളടങ്ങിയ ഒരു കയ്യെഴുത്തു പുസ്തകത്തിൽ അയാൾ വിരലുകളാൽ ചില അടയാളങ്ങൾ ചിത്രീകരിച്ചു. സ്ഥിരമായ ശ്രമത്തിന്റെ ഫലമായി അയാൾ ആറു ചെറിയ കുത്തുകൾ വിവിധതരത്തിൽ സംയോജിപ്പിച്ച് അന്ധന്മാർക്ക് വായിക്കുന്നതിനായി ഒരു പുതിയ സമ്പ്രദായം കണ്ടുപിടിച്ചു.

ഇന്ന് പല പ്രായത്തിലും പല ഭാഷകൾ ഉപയോഗിക്കുന്നവരും ആയ അനേകായിരം ആളുകൾ (കുരുടന്മാർ) ഈ ബ്രെയിൽസമ്പ്രദായം എഴുതുന്നതിനും വായിക്കുന്നതിനും ലോകമൊട്ടുക്ക് ഉപയോഗിച്ചു വരുന്നു. ആറു കുത്തുകളുടെ അഥവാ പുള്ളികളുടെ അറുപത്തിമൂന്നുതരത്തിലുള്ള സംയോജനമാണ് ബ്രെയിൽസമ്പ്രദായം. ഈ പൊങ്ങിനില്ക്കുന്ന അക്ഷരങ്ങൾ വിരൽത്തുമ്പുകൾകൊണ്ട്, പരിശീലനമുണ്ടെങ്കിൽ കുരുടന്മാർക്ക് വായിക്കാൻ സാധിക്കും. ബ്രിട്ടനിൽ ബ്രെയിൽസമ്പ്രദായം 1868-ൽ നടപ്പിലാക്കി. അതിനുശേഷം ഈ രീതിയിലുള്ള അക്ഷരങ്ങൾകൊണ്ടു പുസ്തകങ്ങളും മാസികകളും മറ്റും അടിക്കുന്നതിനു ഒരു അച്ചടിശാലയും, പ്രസിദ്ധീകരണവകുപ്പും സ്ഥാപിച്ചു. “നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട്” എന്ന അന്ധന്മാർക്കുള്ള വമ്പിച്ച സ്ഥാപനത്തിന്റെ ഒരു ശാഖമാത്രമാണ് ഈ മുദ്രണാലയം. ഇതിൽനിന്നും അസംഖ്യം പുസ്തകങ്ങളും, ലഘുലേഖകളും, മാസികാപത്രങ്ങളും പ്രസിദ്ധീകരിച്ചുവരുന്നു. ഇവയെല്ലാം, അന്ധന്മാർ വിരൽകൊണ്ടു വായിച്ചു മനസ്സിലാക്കാൻ കഴിയുന്ന ബ്രെയിൽസമ്പ്രദായത്തിലത്രെ. കുരുടന്മാർക്കായി വേറൊരു അക്ഷരസമ്പ്രദായവുമുണ്ട്. മൂൺസമ്പ്രദായം എന്നാണ് അതിനു പേർ. മൂൺ എന്നൊരു ഇംഗ്ലീഷുകാരൻ കണ്ടുപിടിച്ചതിനാലാണ് ഇതിനു ഈ പേർ സിദ്ധിച്ചത്. മൂൺസമ്പ്രദായത്തിലുള്ള ഗ്രന്ഥങ്ങളും മാസികകളും ഇന്ന് ധാരാളമായി പ്രചരിക്കുന്നുണ്ട്.

കുരുടന്മാരായ കുട്ടികൾക്കു ചെറുപ്പക്കാർക്കും ബ്രെയിൽ സമ്പ്രദായമനുസരിച്ച് എഴുതാനും വായിക്കാനും പഠിക്കാൻ വലിയ വിഷമമില്ല. എന്നാൽ പ്രായംചെന്നവർക്കും, ബുദ്ധി കുറവുള്ളവർക്കു ഈ രീതി മനസ്സിലാക്കാൻ കുറച്ചു പ്രയാസമുണ്ട്. ‘മൂൺ’ സമ്പ്രദായം കൂടുതൽ ലഘുവായിരിക്കുന്നതിനാൽ, മേല്പറഞ്ഞവർക്ക് ഈ സമ്പ്രദായമാണ് പറ്റിയത്. റോമൻ അക്ഷരങ്ങളാണ് മൂൺസമ്പ്രദായത്തിൽ. ബ്രെയിൽ, മൂൺ ഈ രീതികൾ വശമാക്കാൻ സാധിക്കാത്തവർക്കുവേണ്ടി ‘സംസാരിക്കുന്ന പുസ്തകങ്ങൾ’ ഉണ്ട്. പുസ്തകങ്ങൾ ഗ്രാമഫോൺ (സ്വനഗ്രാഹി) യന്ത്രത്തിലേയ്ക്കെടുക്കുന്നതിനെയാണ് സംസാരിക്കുന്ന പുസ്തകങ്ങളെന്നു പറയുന്നത്. ബ്രിട്ടനിലുള്ള അന്ധന്മാർക്ക് ഇങ്ങനെയുള്ള സ്വനഗ്രാഹിയും റിക്കാർഡുകളും സൗജന്യമായി ഉപയോഗിക്കാൻ കൊടുത്തുവരുന്നു.

ബ്രിട്ടനിലുള്ള പല കുരുടന്മാരും ഉന്നതനിലയിലെത്തിയിട്ടുണ്ട്. ചുമതലയുള്ള പല ഉദ്യോഗസ്ഥാനങ്ങളെ അവർ അലങ്കരിച്ചിട്ടുമുണ്ട്. രാജ്യത്തെ പൊതുജീവിതത്തിൽ അവരിൽ പലർക്കും സ്പൃഹണീയമായ സ്ഥാനങ്ങൾ ഉണ്ട്. വൈദികന്മാരായും ഗ്രന്ഥകർത്താക്കളായും, നിയമജ്ഞന്മാരായും, ഗായകന്മാരായും ഇവരിൽ പലരും പ്രശസ്തി സമ്പാദിച്ചിട്ടുണ്ട്. പാർലിമെന്റു തിരഞ്ഞെടുപ്പിൽ

ജയം കിട്ടിയവരും ഇവരിലുണ്ടു്. രണ്ടുപേർ ബ്രിട്ടനിലെ പ്രക്ഷേപിണിസംഘത്തിലെ ഗവർണ്ണർമാരുമാണത്രെ.

നാഷണൽ ഇൻസ്റ്റിറ്റ്യൂട്ടിലുള്ള അദ്ധ്യേതാക്കൾക്കായുള്ള ഗ്രന്ഥശാലയിൽ, ഏതുവിഷമം പിടിച്ച ഗ്രന്ഥമായാലും, അതുവേണമെന്നാവശ്യപ്പെട്ടാൽ ബ്രെയിൽരീതിയിൽ കൈകൊണ്ടെഴുതി കഴിയുന്നതുവേഗം കൊടുക്കപ്പെടും. ഒരു ഉപാസനമെന്ന രീതിയിൽ പേരെടുത്ത ഗ്രന്ഥകാരന്മാരും പണ്ഡിതന്മാരും (അവർ ബ്രെയിൽരീതി വശമാക്കിയിട്ടുള്ളവരായിരിക്കണം) അന്ധന്മാർക്കായി ഇങ്ങിനെ പ്രത്യേകരീതിയിൽ ഗ്രന്ഥങ്ങൾ എഴുതിക്കൊടുക്കുന്നുണ്ടു്. പലരും ഇരുപതും മുപ്പതും വാല്യങ്ങൾ ഒരോന്നിൽ ഇങ്ങനെ എഴുതിക്കൊടുക്കുന്നു. പുഷ്കിന്റെ 'ക്യാപ്റ്റന്റെ പുത്രി', ഡാമൻ റൂനിയന്റെ "സ്ട്രീംസ്റ്റീററ് റോസ്."

അന്ധന്മാർക്കായി, പ്രത്യേകം പത്രങ്ങളും, മാസികകളും, അച്ചടിക്കുന്നുണ്ടു്. ഇപ്പോൾ അവർക്കുവേണ്ടി ബ്രെയിൽഅക്ഷരത്തിൽ രണ്ടു പ്രതിവാരപത്രങ്ങൾ, റേഡിയോ ടൈംസ് (ബ്രിട്ടീഷ് റേഡിയോയിലെ പ്രോഗ്രാമിനെപ്പററിയുള്ളതു്) എന്നൊരു മാസിക, ലോകവിവരങ്ങൾ വിവരിക്കുന്ന മറെറാരു മാസിക, മൂന്നു സാധാരണ മാസികകൾ, സ്കൂളുകളിലേക്കുള്ള മാസിക, കണ്ണുകാണാനും ചെവികേൾക്കാനും പാടില്ലാത്തവർക്കുവേണ്ടിയുള്ള മാസിക, മതപരമായ മാസിക ഇങ്ങനെ അസംഖ്യം പത്രമാസികകൾ, ബ്രിട്ടനിൽ പ്രചരിക്കുന്നു. ഇതുകൊണ്ടും തൃപ്തിപ്പെടാതെ 'പഞ്ചു്' പോലുള്ള ഒരു വിനോദമാസികയും, കഥകൾ, കൈത്തൊഴിൽ, ഗൃഹം ഇവയെപ്പററി പ്രതിപാദിക്കുന്ന മററു വാരികകളും, തുടങ്ങണമെന്നു വിചാരിച്ചു വരുന്നു. ബ്രെയിൽഅക്ഷരത്തിലായിരിക്കും ഇവയെല്ലാം.

പല പരീക്ഷണങ്ങളുടേയും ഫലമായി ഉണ്ടായിട്ടുള്ള 'സംസാരിക്കുന്ന പുസ്തകം' അന്ധലോകത്തിനുള്ള ഒരു അനുഗ്രഹംതന്നെ. ബ്രെയിൽസമ്പ്രദായമനുസരിച്ചു്, വിരലുകളാൽ തപ്പി തന്നത്താൻ വായിക്കണമല്ലോ. ആ വിഷമമൊന്നും സംസാരിക്കുന്ന പുസ്തകത്തിന്റെ കാര്യത്തിലില്ല. ഗ്രാമഫോൺ (സ്വനഗ്രാഹി) തകിടുകളിൽ പുസ്തകങ്ങൾ എഴുതുന്നു. ഈ പ്രത്യേകതരം തകിടുകൾക്കു് പന്ത്രണ്ടു് ഇഞ്ചു് വ്യാസമുണ്ടു്. ഓരോവശവും ഇരുപത്തഞ്ചു മിനിട്ടുനേരം കറങ്ങും. ഇങ്ങനെ കുരുടന്മാർക്കുവേണ്ടി പുസ്തകങ്ങൾ ഗ്രാമഫോൺ റിക്കാർഡുകളിലാക്കി യന്ത്രംമുഖേന പറയിക്കുന്നതിനെയാണു് 'സംസാരിക്കുന്ന പുസ്തകങ്ങൾ' എന്നു് വിളിക്കുന്നതു്.

സാധാരണയായി ബി. ബി. സി (ഇംഗ്ലണ്ടു്) യിലെ റേഡിയോ പ്രക്ഷേപകരാണു് കുരുടന്മാർക്കായി തിരഞ്ഞെടുക്കപ്പെട്ട ഗ്രന്ഥം ഗ്രാമഫോണിലാക്കുന്നതിനു് വായിക്കുന്നതു്. ഈ ജോലി സ്വമനസ്സാലെ, ശമ്പളമില്ലാതെയാണു്, അവർ സാധാരണ ചെയ്യുന്നതു്. വായന വളരെ സാവധാനത്തിലായിരിക്കും. കുരുടന്മാർക്കു് കേട്ടു് സാരാംശം ഗ്രഹിക്കണമല്ലോ. ഇങ്ങനെ വളരെ വിഷമം നിറഞ്ഞതും മുഷിവുണ്ടാക്കുന്നതുമായ ഒരു ജോലിയാണിതു്. ബ്രെയിൽ രീതിയിൽ അക്ഷരങ്ങൾ ചിത്രണം ചെയ്തു പുസ്തകങ്ങളെഴുതുകയെന്നതു് അത്ര സുകരമായ ഒരു ജോലിയല്ല.

ബ്രിട്ടനിൽ 76,000 രജിസ്റ്റർ ചെയ്യപ്പെട്ട കുരുടന്മാർ ഉണ്ടു്. ഇവരിൽ കൈത്തൊഴിൽ, ശില്പവിദ്യ മുതലായവ പഠിക്കുന്നവർ പലപ്പോഴും പ്രമാണഗ്രന്ഥങ്ങൾ ഉപയോഗിക്കുന്നു. മററുള്ളവർക്കായി, ബ്രെയിൽരീതിയിലുള്ള പുസ്തകങ്ങളടങ്ങിയ നാഷണൽ ലൈബ്രറി ഉണ്ടു്. പുതുതായി പ്രസിദ്ധീകരിക്കുന്ന ചില ഗ്രന്ഥങ്ങളും അവിടെ കാണാം. കഴിഞ്ഞ വർഷം, 40,000 പുതിയ വാല്യങ്ങൾ ബ്രെയിൽസമ്പ്രദായത്തിൽ മുദ്രണം ചെയ്തു. ലോഹങ്ങളിൽ ഈ അക്ഷരങ്ങൾ കൊത്തുന്നതിനു് പല അന്ധന്മാർക്കും പരിചയമുണ്ടു്. അവർക്കു് പുസ്തകങ്ങൾ അടിക്കുന്നതിനായി റോട്ടറി അച്ചടിയന്ത്രവും, പുസ്തകങ്ങൾ ബൈന്റു ചെയ്യുന്നതിനുള്ള നവീനയന്ത്രസാമഗ്രികളും ഉണ്ടു്. ഈ പുസ്തകങ്ങൾ ഇവിടെ നിന്നും ലോകത്തിന്റെ ഇതരഭാഗങ്ങളിലേക്കു അയച്ചുവരുന്നു.

ബ്രെയിൽസമ്പ്രദായം വശമില്ലാത്തവർക്കായി മൂൺപദ്ധതിയിലുള്ള ഗ്രന്ഥങ്ങൾ നിർമ്മിച്ചുവരുന്നു. ഇക്കഴിഞ്ഞ മുപ്പതുവർഷമായി അത്തരത്തിലുള്ള ഒരുകോടി ഗ്രന്ഥങ്ങൾ പുറത്തിറക്കി

യിട്ടുണ്ടു്. കഴിഞ്ഞവൎഷത്തിൽ മൂൺ അക്ഷരത്തിൽ രണ്ടായിരം പുസ്തകങ്ങളും ഇരുപത്തേഴായിരത്തോളം മററു അനുകാലികപ്രസിദ്ധീകരണങ്ങളും നിൎമ്മിച്ചിട്ടുണ്ടു്.

ബ്രെയിൽ, മൂൺ ഈ അക്ഷരങ്ങളിൽ അച്ചടിച്ചിട്ടുള്ള ചില പ്രധാനഗ്രന്ഥങ്ങളുടെ പേരുകൾ അടിയിൽ കൊടുക്കുന്നു.—ബൈബിൾ, ചാറൽസ്സ് ഡിക്കൻസിന്റെ 'വലിയ പ്രതീക്ഷകൾ', പ്ലേറേറായുടെ 'സംഭാഷണങ്ങൾ' ഈനിഡു് (റോഡ്സിന്റെ തൎജ്ജിമ), അൎണാൾഡ് ബെന്നററിന്റെ 'റൈസ്മാൻ സ്റ്റെപ്സ്', ടോൾസ്റ്റോയിയുടെ 'യുദ്ധവും സമാധാനവും' ബെഡൻപൌവ്വല്ലിന്റെ 'കുട്ടികൾക്കായുള്ള സ്കൗട്ടിംഗ്', അലക്സാണ്ടർ ഡുമാസിന്റെ 'ബ്ളാക്ക് ടൂലിപ്പ്', ഇ ചാൾടെർ ഷനീചിന്റെ 'ചിത്രുലമായ മണ്ണു്', പേൾ. എസ്. ബെക്കിന്റെ 'നല്ല ഭൂമി', റഡ്യാർഡു് കിപ്ലിംഗിന്റെ കിം, എഡ്ഗാർവാലസിന്റെ സ്ക്വീക്കർ, വച്ചിലിന്റെ മഹാന്മാരായ സമകാലീനന്മാർ, ജെ. ബി പ്രീസ്റ്റ്ലിയുടെ നല്ല കൂട്ടുകാർ, മാർഗററു് ഇർവിന്റെ 'ഉല്ലാസിയായ ശൈലാർഡു്' ഗ്രാമഫോൺ റിക്കാർഡുകൾ നിൎമ്മിച്ചുകഴിഞ്ഞാൽ, കുരുടന്മാൎക്കായി പല ഡിസ്ക്കുകളും അയയ്ക്കുകയായി. ആളും ബഹളവുമുള്ള സ്ഥലങ്ങളിലിരുന്നു് അന്ധന്മാൎക്ക ഈ റിക്കാർഡുകൾ സ്വൈരമായി കേൾക്കുന്നതിലേക്കായി പ്രത്യേകമായി ചെവിയിൽ ഘടിപ്പിക്കുന്ന യന്ത്രവിശേഷങ്ങളും ഇന്നു് കണ്ടുപിടിച്ചിട്ടുണ്ടു്.

ബ്രിട്ടനിലുള്ള അന്ധന്മാർ ഈ സംസാരിക്കുന്ന പുസ്തകങ്ങളിൽ വലിയ താല്പൎയ്യം കാണിക്കുന്നു. എവിടെയെങ്കിലും അവർ സുഖമായിരുന്നു് ഇഷ്ടമുള്ള റിക്കാർഡുകൾവെച്ചു് ഗ്രാമഫോൺ കറക്കിയാൽമതി പുസ്തകം വായിക്കുന്ന സുഖവും ആനന്ദവും കിട്ടും. സംസാരിക്കുന്ന പുസ്തകങ്ങൾക്കു് വലിയ കഴിവുകളുണ്ടെന്നു് ഇതിനകം വെളിപ്പെട്ടിട്ടുണ്ടു്. കഴിഞ്ഞവൎഷം നാല്പതിനായിരത്തോളം സംസാരിക്കുന്ന പുസ്തകങ്ങൾ നിൎമ്മിച്ചിട്ടുണ്ടു്. യുദ്ധകാലങ്ങളുണ്ടായിട്ടുള്ള ഗവേഷണങ്ങൾനിമിത്തം ഇനിയും ഇതിൽ പല ഗുണകരങ്ങളായ പരിഷ്കാരങ്ങളും വരുത്താനും, റിക്കാർഡുകൾ കൂടുതൽ ചെലവു-ലും, കുറഞ്ഞ ചിലവിലും ഉണ്ടാക്കുവാനും മാൎഗ്ഗം തുറന്നിരിക്കുന്നു.

ബ്രിട്ടനിൽ മുഴുവൻ, എവിടെയൊക്കെ അന്ധന്മാരുണ്ടോ അവിടെയൊക്കെ—വ്യവസായശാലകളിലും, തൊഴിൽശാലകളിലും, സ്ക്കൂളുകളിലും, കാളേജുകളിലും, ക്ലബ്ബുകളിലും, ഹോട്ടലുകളിലും, വിശ്രമമന്ദിരങ്ങളിലുമൊക്കെ അന്ധന്മാൎക്കു് കഴിഞ്ഞകാലത്തെയും, ഇന്നത്തെയും ഗ്രന്ഥകാരന്മാരുടെയും ചിന്തകന്മാരുടെയും പ്രബന്ധങ്ങൾ കേൾക്കുന്നതിനും, പഠിക്കുന്നതിനും ഇന്നു് സൌകൎയ്യമുണ്ടു്. ലോകത്തിലെ ഉൽകൃഷ്ടഗ്രന്ഥകാരന്മാരുടെ കൃതികളെല്ലാം തന്നെ ബ്രെയിൽ, മൂൺ ഈ അക്ഷരങ്ങളിൽ അടിക്കുകയോ, ഗ്രാമഫോണിലാക്കുകയോ ചെയ്യുന്നതിനുള്ളതാണു് ആശ. പല നല്ല ഗ്രന്ഥങ്ങളും ഇങ്ങനെ രൂപാന്തരപ്പെടുത്തിയിട്ടുണ്ടു്. കാലവിളംബമെന്യേ ഈ ലേഖനത്തിലെ പട്ടികയിൽപ്പെടാത്ത മഹൽഗ്രന്ഥങ്ങളും, അന്ധന്മാരുടെ ഉപയോഗത്തിനായി അവതാരം കൈക്കൊള്ളും എന്നു് വിചാരിക്കുന്നതിൽ യാതൊരു പാകതയും ഇല്ല.

---

ചൎക്ക:—

ഒരു കിഴവിയുടെ കൈയിൽ ചൎക്ക ജീവിതത്തിനുള്ള ഒരു ഉപകരണമാണു്. ഒരു ദേശപുരുഷന്റെ കയ്യിൽ വിപ്ലവത്തിനുള്ള ഉപായവും.

ഗാന്ധിജി.

## ആനിബെസൻറു്.

മിസിസ്സ് ബെസൻറു് ആധുനികഭാരതത്തിന്റെ അമ്മയാണു്. അവർ ഈ രാജ്യത്തിന്റെ മഹത്തായ ലക്ഷ്യത്തെക്കുറിച്ചുള്ള ആവേശജനകമായ വിശ്വാസത്താൽ, ഇന്ത്യയിലെ യുവാക്കൾക്കു് ആശയും ചൈതന്യവും നല്കി. ഭാരതം ഇന്നു സ്വതന്ത്രവും പ്രവൃദ്ധപൂൎണ്ണവുമായിട്ടുണ്ടെങ്കിൽ അതിൽ ഭൂരിഭാഗവും, രാഷ്ട്രമാൎഗ്ഗത്തിന്റെ മഹനീയ സേവികയായ ഈ മഹതിയുടെ പ്രയത്നത്തിനു് അവകാശപ്പെട്ടതാണു്.

ഷേഖലസ്സ്.

# പരസ്പരസഹായസംഘങ്ങളും ഗ്രാമോദ്ധാരണവും.

---

(വടക്കുംകൂർ രാജരാജവർമ്മരാജാ)

(തുടർച്ച.)

കേവലം ഐഹികമായ ക്ഷേമത്തെ വിചാരിച്ചാലും പശുക്കൾക്കു് അപരിമിതമായ മാഹാത്മ്യമുണ്ടെന്നു വെളിപ്പെടും. നെയ്യും പാലും മോരും ഭക്ഷ്യഭോജ്യങ്ങളിൽ മുഖ്യത വഹിക്കുന്നു. വിശുദ്ധമായ ആരോഗ്യത്തെയും ആയുസ്സിനേയും പ്രദാനംചെയ്യുന്നതിനു് ഇവയെല്ലാം ആവശ്യംതന്നെ. ഇവയില്ലെങ്കിൽ ആഹാരം ഹിതവും സുഖവും ആകുന്നതല്ല. "ഗോരസതാജിതമശനാഗ്രഹം ശീലവതാം" എന്നു ഭാരതം കിളിപ്പാട്ടിൽ തുഞ്ചത്താചാര്യൻ പാടിയിരിക്കുന്നതു നോക്കുക. വിവിധങ്ങളായ ആയുർവ്വേദൌഷധങ്ങൾ നിർമ്മിക്കുന്നതിനും ഘൃതാദികൾ കൂടാതെ നിവൃത്തിയില്ല. ഘൃതമുഖ്യങ്ങളായ ഒട്ടേറെ മരുന്നുകൾ ഉണ്ടു്. ചാണകം എത്രതരം കൃഷികൾക്കും ഒരു മേത്തരം വളമാകുന്നു. ഭക്തന്മാർ ശരീരത്തിൽ ലേപനം ചെയ്യുന്നതിനു് ഉപയോഗിക്കുന്ന ഭസ്മത്തിനും അതു് ആധാരം. ചാണകഭസ്മത്തിനു മററുള്ളവയെക്കാൾ മേന്മ കൂടും. ഗൃഹങ്ങളുടെ ശുചീകരണത്തിനും അതു് ആവശ്യം. ഘൃതാദിസാധനങ്ങൾ ചേർത്തുണ്ടാക്കുന്ന സുപ്രസിദ്ധമായ പഞ്ചഗവ്യം ആത്മശുദ്ധികരമാകുന്നു. തന്ത്രശാസ്ത്രത്തിലും വൈദ്യത്തിലും അതിനു് മാന്യസ്ഥാനമുണ്ടു്. അടുത്തകാലംവരെ നമ്മുടെയിടയിൽ സ്ത്രീകൾ ഗർഭിണികളായാൽ കുറഞ്ഞപക്ഷം പത്തുണ്ടു ദിവസമെങ്കിലും ദേവമജ്ജനവും അതോടുകൂടി പഞ്ചഗവ്യസേവനവും ആചരിച്ചുവന്നിരുന്നു. സന്താനങ്ങൾക്കു് ആയുസ്സു്, ബുദ്ധിശക്തി, ആരോഗ്യം, ആത്മശുദ്ധി മുതലായ ഗുണങ്ങൾ അതുകൊണ്ടു് ഉണ്ടാകുന്നു. ഇക്കാലത്തു് ആ നടപ്പു് വിസ്മരിക്കപ്പെട്ടതുപോലെയായി. ശിശുക്കൾക്കു നേരിടുന്ന രോഗം അകാലമരണം ബുദ്ധിമാന്ദ്യം മുതലായവ അതിൻെറ ദുഷ്ഫലങ്ങളാകുന്നു. നിലമുഴുന്നതിനും വണ്ടികൾ വലിക്കുന്നതിനും കാളകൾ വേണം. കൃഷിക്കാരനുവേണ്ട സാധനങ്ങളിൽ കാളയ്ക്കു മുഖ്യതയേറുന്നു. അതില്ലാത്ത കൃഷിക്കാരൻ ആ പേരിനെ അർഹിക്കുന്നില്ല. ഇങ്ങനെ വിചാരിച്ചാൽ ഐഹികജീവിതം സുഖമായി നയിക്കുന്നതിനു് സർവ്വഥാ പശു അത്യാവശ്യമെന്നു സിദ്ധിക്കും.

മുൻപു വിവരിച്ച വിധം പശുക്കൾക്കുള്ള ശ്രേഷ്ഠതയും മാഹാത്മ്യത്തെയും ഭാരതീയർ ശരിയായി ഗ്രഹിച്ചു ആദരിച്ചിട്ടുണ്ടു്.

പയോദധിഘൃതം ചാസാം
സർവ്വപാപപ്രമോചനം
ഗാവസ്തേജഃ പരംപ്രോക്ത-
മിഹലോകേ പരത്ര ച
നഗോഭ്യഃ പരമം കിഞ്ചിൽ
പവിത്രം ഭരതർഷഭ!

(മഹാഭാരതം—അനു) ഇത്യാദി കവിവാക്യങ്ങൾ പ്രകൃതത്തിൽ സ്മർത്തവ്യങ്ങളാകുന്നു. പാലു് നെയ്യ് തൈരു് എന്നിവ സർവ്വ പാപങ്ങളെയും നശിപ്പിക്കുന്നു. മുൻപു് പഞ്ചഗവ്യത്തെപ്പററി പറഞ്ഞ അഭിപ്രായം ഇവിടെ ഓർമ്മിക്കുന്നതു് കൊള്ളാം. ഇഹലോകത്തിലും പരത്തിലും പശുക്കൾ തേജസ്സിനു് ആധാരങ്ങളാകുന്നു. അവയെക്കാൾ പരിശുദ്ധികൂടിയ ജീവികൾ ഇല്ല.

ന തത്ര ദേവാ വർത്തന്തേ
നാഗ്നിഹോത്രാണി ജുഹ്വതി
നയജ്ഞൈരിജ്യതേ ചാത്ര
യത്ര ഗൌർവ്വൈ ന ദൃശ്യതേ.

പശുക്കളോടുകൂടാത്ത ഭവനങ്ങളിൽ ദേവസാന്നിദ്ധ്യം സംഭവിക്കുകയില്ല. അവിടെ യജ്ഞാദികർമ്മങ്ങൾ ചെയ്യുന്നതു് നിഷ്ഫലം. പശുക്ക

ളെ ആരാധിച്ചു സന്തോഷിപ്പിച്ചാൽ അതുകൊണ്ടു് സർവ്വാഭീഷ്ടങ്ങളും സാധിക്കും. അവ പ്രസന്നകളായാൽ കാമധേനുക്കളും അല്ലെങ്കിൽ അന്തകനേക്കാൾ ഭയങ്കരികളുമാകുന്നു.

പുത്രാർത്ഥീ ലഭതേ പുത്രം
കന്യാർത്ഥീ താമവാപ്നുയാൽ
ധനാർത്ഥീ ലഭതേ വിത്തം
ധർമ്മാർത്ഥീ ധർമ്മമാപ്നുയാൽ
വിദ്യാർത്ഥീ ചാപ്നുയാദ്വിദ്യാം
സുഖാർത്ഥീ പ്രാപ്നുയാത്സുഖം
ന കിഞ്ചിദ്ദുർല്ലഭം ചൈവ
ഗവാം ഭക്തസ്യ ഭാരത!

പുത്രൻ, കന്യ, ധനം; ധർമ്മം, വിദ്യ, സുഖം എന്നിവ പശുസേവനംകൊണ്ടു നേടാം. ഗോഭക്തന്നു ദുർല്ലഭമായി യാതൊന്നുമില്ല. അങ്ങിനെ അമൂല്യമായ ഒന്നാണു് പശുക്കളുടെ അനുഗ്രഹം.

ഭാരതീയർക്കു ഒഴിച്ചുകൂടാത്തതും അതിവിശിഷ്ടവുമായ ഒരു ധർമ്മമാകുന്നു പശുരക്ഷ.

നാരായണോപി ഭഗവാൻ
ദൃഷ്ട്വാഗോഷ്ഠം പരംയശഃ
ശുശ്രൂഷാം പരമാംചക്രേ
ഭക്തിം ച ഭരതർഷഭ!

എന്നു മഹാഭാരതത്തിൽ പറഞ്ഞിരിക്കുന്നതു് ശ്രദ്ധേയമാകുന്നു. ഭഗവാനായ ശ്രീനാരായണൻ കൃഷ്ണനായി അവതരിച്ചു ഗോപരിപാലനവൃത്തി കൈക്കൊണ്ടു. അതിനു അത്രയ്ക്കു് ശുദ്ധിയും മഹത്വവും ഉണ്ടു്. ഭഗവാനു് ആഭിജാത്യവും അവസ്ഥയും തികഞ്ഞ ബ്രാഹ്മണരുടേയോ ക്ഷത്രിയരുടേയോ കുലത്തിൽ ജനിക്കാം. എന്നാൽ അങ്ങിനെ ചെയ്യാതെ താഴ്ന്നതരക്കാരായ പശുപന്മാരുടെ വംശത്തിൽ അവതരിച്ചു. പശുപാലനം സർവ്വോത്തമമായ ധർമ്മമെന്നും അതു് ഭക്തിയോടുകൂടി നിർവ്വഹിച്ചാൽ ലോകരക്ഷ സാധിക്കുമെന്നും ജനങ്ങളെ പഠിപ്പിക്കുന്നതിനുവേണ്ടിയാണു് ഭഗവാൻ അങ്ങിനെ ചെയ്തതു്. ഗോപാലനം എങ്ങിനെ ചെയ്യണമെന്നു ഭഗവാന്റെ വൃത്തിയിൽനിന്നും ഗ്രഹിക്കണം. ഭാഗവതം മുതലായ ഗ്രന്ഥങ്ങളിൽനിന്നും അതിന്റെ സ്വഭാവം പഠിക്കുന്നതു് നന്നായിരിക്കും. ലോകത്തിലെ യാതൊരു സാഹിത്യത്തിലും, ഭാഗവതത്തിൽ എന്നപോലെ അത്രയ്ക്കു ഹൃദയംഗമമായി പശുപാലനവൃത്തിയുടെ സ്വഭാവത്തെയും മാഹാത്മ്യത്തെയുംപററി പ്രതിപാദിച്ചു ഫലിപ്പിച്ചിട്ടില്ലെന്നു ഉറപ്പുപറയാം.

രഘുവംശം രണ്ടാംസർഗ്ഗത്തിൽ വിശ്വമഹാകവിയായ കാളിദാസനും പശുപാലനവൃത്തിയുടെ വൈശിഷ്ട്യത്തെ പ്രതിപാദിച്ചിട്ടുണ്ടു്. ദിലീപൻ നന്ദിനിയെ സമാരാധിച്ച കഥ വർണ്ണിച്ചു, പശുക്കളെ ഇന്നവിധം പാലിക്കണമെന്നും അതിൽ മഹാകവി ഉപദേശിച്ചിരിക്കുന്നു. പശുവിന്റെ നിഗ്രഹംകൊണ്ടു് ശ്രേയോഹാനിയും അനുഗ്രഹംകൊണ്ടു് അഭീഷ്ടസിദ്ധിയും ഉണ്ടാകുന്നു എന്നും പ്രസ്തുത കാവ്യത്തിൽനിന്നും ആർക്കും പഠിക്കുവാൻ കഴിയും. പശുരക്ഷ എന്നതു് ഭക്തിയോടുകൂടി ചെയ്യേണ്ട ഒരു തപസ്സാകുന്നു എന്നും ആത്മത്യാഗബുദ്ധിയോടുകൂടി അതു് നിർവ്വഹിക്കണമെന്നുംകൂടി മഹാകവി ഉപദേശിക്കുന്നതായി വിചാരിക്കണം. ഇത്രയും പ്രതിപാദിച്ചതിൽനിന്നു പശുക്കൾ ഉന്നതസ്ഥാനത്തുവച്ചു ആരാധിക്കപ്പെടേണ്ട ജീവികളെന്നു വിശദമാകുന്നുണ്ടല്ലോ.

ഇന്നു പശുക്കളെ മിക്ക ഗൃഹങ്ങളിലും വളർത്തുന്നുണ്ടു്. അജ്ഞതയോ അലസതയോ, കാരണം എന്തുതന്നെയായാലും അവയെ സംരക്ഷിക്കുന്ന കാര്യത്തിൽ ജനങ്ങളുടെ ശ്രദ്ധാദരങ്ങൾ ദയനീയമായവിധം അധഃപതിച്ചിരിക്കുന്നു. പല ഭവനങ്ങളിലും തൊഴുത്തുകൾ ഇല്ല. ചില ഗൃഹങ്ങളിൽ അവയുണ്ടെങ്കിലും വേണ്ടവിധം പണിയിച്ചവയായിരിക്കയില്ല. അവ അധികവും അശുചിസ്ഥാനങ്ങളായി കാണപ്പെടുന്നു. ദിവസം രണ്ടോ മൂന്നോ തവണ ചാണകം വാരിക്കളഞ്ഞു തൊഴുത്തു ശുചിയാക്കണം. എന്നാൽ ഇക്കാര്യത്തിൽ ശ്രദ്ധവയ്ക്കുന്നവർ ചുരുങ്ങും. പശുക്കൾക്കു കൊടുക്കുന്ന ആഹാരവും അതൃപ്തികരമായിരിക്കുന്നു. ഉന്തിപ്പൊങ്ങിയ എല്ലുകളോടും ചടച്ച ശരീരത്തോടും നിശ്ചേതനങ്ങളായ ദൃഷ്ടികളോടും പരിശുഷ്കങ്ങളായ ഊധസ്സുകളോടും കൂടിയ പശുക്കളെ മിക്കവാറും എല്ലാ ഗൃഹങ്ങളിലും കാണാം. ഓരോതരം രോഗം പിടിപെട്ടു കഷ്ടപ്പെടുന്ന പശുക്ക

ളും, അവയുടെ കൂട്ടത്തിൽ ധാരാളമുണ്ടു്. കർഷകന്മാരിൽനിന്നു് അടിയും ഇടിയും ചതവും മുറിവും ഏററു് കാളകൾ അനുഭവിക്കുന്നയാതനകൾക്കു് അതിരില്ല. അവർ കാളകളോടു കാണിക്കുന്ന അക്രമങ്ങൾ ഭയങ്കരങ്ങളാണു്. അവർ അവയെ പൊള്ളിക്കുക, കുത്തുക മുതലായ ഉഗ്രപീഡനകൾക്കു് പാത്രങ്ങളാകുന്നു. ഗ്രാമങ്ങളിൽ അനാഥങ്ങളായി അലഞ്ഞുനടക്കുന്ന പശുക്കൾ ഒരുതരം വേറെ. ഉടമസ്ഥന്മാർ രക്ഷിക്കുന്ന കാര്യത്തിൽ കാണിക്കുന്ന അനാദരവും അശ്രദ്ധയുംനിമിത്തം പശുക്കൾക്കു പൊതുവെ ഇപ്രകാരം ശോച്യാവസ്ഥ വന്നുചേർന്നിട്ടുണ്ടു്. ഈ നിലയ്ക്കു് തൃപ്തികരമായ പരിഹാരം ഉണ്ടാക്കണം. ഇതു് ഗ്രാമോദ്ധാരണത്തിൽ പരിശ്രമിക്കുന്നവരുടെ മുഖ്യകർത്തവ്യമാകുന്നു.

ഗ്രാമങ്ങളിൽ പശുക്കൾക്കു മേയുന്നതിനു് വിശാലങ്ങളായ പൊതുസ്ഥലങ്ങൾ ഉണ്ടാക്കിയിടണം. അവ ധാരാളം നല്ല പുല്ലു വളർത്തിപ്പിടിപ്പിച്ചിരിക്കുന്നവയാകണം. നഗരങ്ങളിലും അവ വേണം. സൂക്ഷ്മം വിചാരിച്ചാൽ ഗ്രാമങ്ങളേക്കാൾ അവ അധികം ആവശ്യപ്പെടുന്നതു് നഗരങ്ങളിലാണെന്നു തെളിയും. പൊതുമേച്ചിൽസ്ഥലങ്ങൾകൊണ്ടു് പശുക്കളുടെ ആഹാരകാര്യം ഭദ്രമാക്കിയാൽ പിന്നീടു വേണ്ടതൊക്കെ പ്രയാസംകൂടാതെ ശരിപ്പെടും. പശുക്കൾക്കു വെള്ളംകുടിക്കുന്നതിനു് കൽത്തൊട്ടികളുണ്ടാക്കി ഗ്രാമങ്ങളുടെയും നഗരങ്ങളുടെയും നാനാഭാഗങ്ങളിലും സ്ഥാപിക്കണം. ഇന്നു ദാഹിച്ചാൽ അവയ്ക്കു വെള്ളം കുടിക്കുന്നതിനു് നിവൃത്തിയില്ലാതെ ഇരിക്കുന്നു. നഗരശുചീകരണസംഘക്കാരും പരസ്പരസഹായസംഘക്കാരും വിചാരിച്ചാൽ ഇക്കാര്യം ബുദ്ധിമുട്ടുകൂടാതെ സാധിക്കാം. അവരെ ഹൃദയപൂർവ്വം പലരും സഹായിക്കുന്നതുമായിരിക്കും. പാവപ്പെട്ടവർ തൊഴുത്തുകെട്ടുന്നതിനു് പണം ആവശ്യപ്പെട്ടാൽ സംഘപ്രവർത്തകന്മാർ അവർക്കു പലിശകൂടാതെ, വേണ്ട ധനം കടംകൊടുക്കണം. മാസത്തിൽ രണ്ടോ മൂന്നോ തവണയെങ്കിലും സംഘനേതാക്കന്മാർ വീടുതോറും ചെന്നു പശുരക്ഷ ശരിയാകുന്നുണ്ടോ എന്നു പരിശോധിക്കണം. ഉടമസ്ഥന്മാർക്കു സമുചിതങ്ങളായ ഉപദേശങ്ങൾ കൊടുക്കുന്നതും നന്നായിരിക്കും. വാർഷികയോഗങ്ങളോടു് അനുബന്ധിച്ചു ഗോപ്രദർശനം നടത്തുന്നതിനു് സംഘപ്രവർത്തകന്മാർ ശ്രദ്ധിക്കണം. ആരോഗ്യാദിഗുണപുഷ്ടങ്ങളായ പശുക്കളുടെ ഉടമസ്ഥന്മാർക്കു് പാരിതോഷികങ്ങൾ നൽകേണ്ടതുമാണു്. ഇപ്രകാരം ഗോകുലാഭിവൃദ്ധിക്കുവേണ്ടി പല കാര്യങ്ങളും പ്രവർത്തിക്കേണ്ടതുണ്ടു്.

നെൽക്കൃഷിക്കാർ ഒരു സംഗതി എപ്പോഴും മനസ്സിൽ ഓർമ്മിക്കേണ്ടതാകുന്നു. പലപ്പോഴും കൃഷി നഷ്ടത്തിലും പരാജയത്തിലും കലാശിച്ചുകാണുന്നു. ഉടമസ്ഥന്മാർ കടത്തിലും ദാരിദ്ര്യത്തിലും മുഴുകുന്നതായി അനുഭവപ്പെടുന്നു. അതിനു മുഖ്യമായ ഒരു അദൃഷ്ടകാരണമുണ്ടു്. അതു് ഗോശാപമാണു്. കർഷകന്മാർ പശുക്കളോടുചെയ്യുന്ന ക്രൂരപ്രവൃത്തികൾക്കു ആ മിണ്ടാപ്രാണികൾ ഉള്ളുചുട്ടു ശപിക്കുകയല്ലാതെ മറെറന്തുചെയ്യുവാൻ കഴിയും? കർഷകന്മാർ അധികംപേരും ഗോശാപപാത്രങ്ങളാകുന്നു. അതാണു അവരുടെ കടത്തിനും ദാരിദ്ര്യത്തിനും പരാജയത്തിനും അടിസ്ഥാനം. നൂതനരീതിയിൽ നിർമ്മിതങ്ങളായ ഉപകരണങ്ങളും വളങ്ങളും എന്തൊക്കെ ഉപയോഗിച്ചാലും ശരി ഗോക്കളെ ഭക്തിപൂർവ്വം ആരാധിച്ചു അവയുടെ അനുഗ്രഹം സമ്പാദിക്കാതെ കൃഷിക്കാർക്കു അവരുടെ ദുരവസ്ഥാവിജൃംഭണങ്ങളിൽ നിന്നു മോചനം കൈവരുന്നതല്ല. വിഷത്തെക്കാൾ ഭയങ്കരമാണു ഗോശാപം. അതു് കുലത്തെയും നശിപ്പിക്കും. നമ്മുടെയിടയിൽ ഗൃഹസ്ഥന്മാരും ഗോശാപത്തിൽ നിന്നു മുക്തന്മാരല്ല.

ഗ്രാമങ്ങളുടെ അലങ്കാരങ്ങൾ, ഐശ്വര്യമൂർത്തികൾ, സൌഭാഗ്യനിധികൾ, കാമധേനുക്കൾ, എന്നിങ്ങനെ പല നിലകളിൽ പശുക്കൾക്കു മാഹാത്മ്യമുണ്ടു്. അവയില്ലാത്ത ഗ്രാമവും ഗൃഹവും ആ പേരിനു അർഹങ്ങളല്ല. അവയെ ധാരാളമായി വളർത്തണം. അവയുടെ പാലനത്തെ ഒരു പാവനമായ വ്രതം—തപസ്സ്—എന്ന നിലയിൽ വിചാരിച്ചു ചെയ്യണം. അതുകൊണ്ടു് ഗൃഹസ്ഥന്മാർക്കു സൽസന്താനം സമ്പത്തു് ഈശ്വരപ്രീതി ആരോഗ്യം എന്നിങ്ങനെ ബഹുമുഖങ്ങളായ ഗുണങ്ങൾ ലഭിക്കുന്നു. ഗോക്കളുടെ രക്ഷപോലെ ഒരു പു

ന്യവും പീഡനംപോലെ മഹാപാപവും വേറെയില്ല. ഗൃഹസ്ഥന്മാരും പരസ്പരസഹായസംഘത്തിന്റെ നേതാക്കന്മാരും ഈ തത്വം വേണ്ടപോലെ അറിഞ്ഞു പ്രവർത്തിക്കണം. ഗോക്കളുടെ നില അക്ലിഷ്ടവും സുരക്ഷിതവും സുഭഗവുമാക്കാതെ ഗ്രാമോദ്ധാരണം തീരെ സാദ്ധ്യമല്ല. സൂക്ഷ്മത്തിൽ ഗ്രാമങ്ങളുടെ ജീവചൈതന്യം പശുക്കളാണു്. ഈ വസ്തുത അല്പവും മറക്കാവുന്നതല്ല.

പൂർവ്വകാലത്തു ഭാരതീയഗ്രാമങ്ങൾ ഐശ്വര്യപൂർണ്ണങ്ങളും പ്രകൃതിരമണീയങ്ങളും ആയിരുന്നു. ഇന്നും ചില സ്ഥലങ്ങളിൽ അവയുടെ പ്രസ്തുതസൌഭാഗ്യം നിലനിന്നു വരുന്നു.

* പ്രത്യഗ്രപാകവിനമൽകളമക്ഷേത്രപംക്തിഭിഃ
ഹരിതാലമയൈഃ പുഞ്ജരഞ്ജിതാഭിരിവാഞ്ചിതാം
കദളീശ്യാമളാരാമപടപാടലതാവൃതാം
ലംബമാനഫലാലാബുതുംബീകൂശ്മാണ്ഡമണ്ഡ-
ലാം
ചഞ്ചൽകുടിലകല്ലോലകുല്യാകലകലാകുലാം
ദ്രാക്ഷാസുശീതളതലസ്ഥലീശയ്യാശ്രയാധ്വ-
ഗാം
അധ്വന്യജഗ്ധപൂർണ്ണേക്ഷുശല്കശുക്ലീകൃത-
സ്ഥലാം
പാകപിംഗലനാരംഗീവനൈസ്സന്ധ്യാനുലി-
താമിവ
യവൌഘസസ്യന്നിശ്ശങ്കശുകാശനനിവാരണേ
ഉദഞ്ചൽഭുജശാഖേക്ഷ്യാച്ചൂഡാപാഗ്രാശ്ശാലിപാ-
ലികാഃ
സപ്രജൻഗോകുലോപാന്തവനമാലാംവ്യലോ-
കയൽ
ഉത്സരന്നിർഝരാസാരസ്നിഗ്ദ്ധശ്യാമളശാ-
ഡ്വലാം
ക്രോഡരക്ഷാദക്ഷശബരൈഃകൃതക്ഷുദ്രർക്ഷസം-
ക്ഷയാം.

എന്നിങ്ങനെ മഹാകവികൾ ചെയ്തിരിക്കുന്ന വർണ്ണനങ്ങൾ അന്നത്തെ ഗ്രാമങ്ങളുടെ ഫലഭൂയിഷ്ഠതയേയും പ്രകൃതിമോഹനതയേയും വെളിപ്പെടുത്തുന്നവയാകുന്നു. പഴുത്തുവിളഞ്ഞു കൊയ്ത്തറായിക്കിടക്കുന്ന നെല്ക്കതിരുകളെക്കൊണ്ടു ശോഭിക്കുന്ന പാടങ്ങൾ, കദളീപടലകൂശ്മാണ്ഡാദികളെക്കൊണ്ടു നിബിഡിതങ്ങളായ വസ്തുക്കൾ, കളകളശബ്ദങ്ങളോടുകൂടി മോഹനമായി വളഞ്ഞുതിരിഞ്ഞൊഴുകുന്ന കുല്യകൾ, തണലിലിരുന്നു വഴിപോക്കന്മാർ വിശ്രമിക്കുന്ന മുന്തിരിവള്ളികൾ, കരിമ്പിൻതോട്ടങ്ങൾ, സന്ധ്യയെന്നു തോന്നിക്കത്തക്കവിധം അരുണകാന്തിയോടുകൂടി പഴുത്തുകിടക്കുന്ന ഫലങ്ങൾനിറഞ്ഞ നാരകവനങ്ങൾ, ശുകനിവാരണവ്യഗ്രകളായ ശാലിപാലികകൾ നിർഝരാസാരപാതംകൊണ്ടു സ്നിഗ്ദ്ധങ്ങളായ പുൽത്തകിടികൾ, ക്രോഡരക്ഷാവിചക്ഷണന്മാരായ ശബരന്മാരുടെ സമൂഹം എന്നിവയൊക്കെ അക്കാലത്തു ഗ്രാമങ്ങളുടെ ജീവനാഡികളായിരുന്നു. അവയുടെ സസ്യസമ്പത്തിന്റെ ഏകദേശം ഒരു സ്വഭാവം പ്രസ്തുതവർണ്ണനത്തിൽ നിന്നു വെളിവാകും. ഏതദ്വിധങ്ങളായ ഗ്രാമങ്ങൾകൊണ്ടു ഭാസുരങ്ങളായ ദേശങ്ങളിൽ എല്ലാകാലത്തും ഐശ്വര്യദേവത നടമാടിക്കൊണ്ടിരിക്കും. അവിടെ ദാരിദ്ര്യാദി ദുരവസ്ഥകൾക്കു കടക്കുവാൻ രന്ധ്രങ്ങൾ കിട്ടുന്നതല്ല.

ഇന്നും കേരളഗ്രാമങ്ങളിലെ പ്രകൃതിമഹിമാവിനു പറയത്തക്ക കോട്ടമൊന്നും തട്ടിയിട്ടില്ല. അല്പം പരിശ്രമിക്കുന്നവർക്കു അമിതവുമായ ഫലത്തെ പ്രദാനം ചെയ്യുന്നതിനു അവയ്ക്കു കരുത്തുണ്ടു്. അതിനെ വേണ്ടവിധം ഉപയോഗിച്ചു ഫലിപ്പിക്കണം. ഗ്രാമങ്ങൾ ഉദ്ധൃതങ്ങളാകുന്നതോടുകൂടി രാഷ്ട്രത്തിനു നാനാമുഖമായ ശ്രേയസ്സുകളും കൈവരും. ഇക്കാര്യത്തിൽ മറ്റുള്ളവർക്കു നേതൃത്വം വഹിക്കുന്നതിനു പരസ്പരസഹായസംഘങ്ങൾക്കു കടമയുണ്ടു്. അവർ അതിനെക്കുറിച്ചു അതു് അർഹിക്കുന്ന ഗൗരവത്തോടുകൂടി ചിന്തിച്ചു പ്രവർത്തിക്കുമെന്നും തൽഫലമായി നാടിനു ഐശ്വര്യഭാസുരമായ ഒരു നൂതനസൗഭാഗ്യം അചിരേണ വന്നുചേരുമെന്നും വിശ്വസിക്കാം.

* ദശാവതാരചരിതം കാവ്യം (ക്ഷേമേന്ദ്രൻ)

—*—

# * പ്രേമത്തിൻെറ പൊരുൾ.

(പട്ടം, എൻ. ഗോപാലൻനായർ ബി. എ. ബി. എൽ.)

അരുവികളാഞ്ഞൊഴുകി-
യാററിനോടുമേളിക്കുന്നു,
അലയാഴിയിൽ ചേരുന്നു-
തരംഗിണികൾ.
അനിലവീചികളേതോ-
മധുരവികാരംതിങ്ങി
അനുവേലം പുണരുന്നി-
തന്തരീക്ഷത്തിൽ.
ഏകമായിട്ടില്ലയൊന്നും ഭുവി,-
ലൊന്നുമററൊന്നിനോ-
ടേതോദിവ്യനിയമത്താൽ-
മേളിച്ചീടുന്നു
ഇതുപരമാർത്ഥമെങ്കി-
ലനുരാഗലോലനാമെൻ
ഹൃദയം നിൻഹൃദയത്തിൽ-
ലയിച്ചാലെന്ത?
അമിതമോദമാർന്നണ-
ച്ചുമ്മവച്ചിടുന്നകലെ,
അമലനീലാംബരത്തെ-
ഗിരിനിരകൾ.

പുളകമണിഞ്ഞുകെട്ടി-
പ്പുണരുന്നുപരസ്പരം
തെളുതെളെയൊളിചിന്നി-
ത്തിരമാലകൾ.
ഒരു ചെറുമലർപോലു-
മതിൻസഹജനോടീർഷ്യ-
കരുതിയാലതിൻകുററം-
പൊറുക്കുകില്ല!
അരുണകിരണാളികൾ-
പുണരുന്നു ധരിണിയെ,
അരിയപൂനിലാവാഴി-
പ്പരപ്പിനേയും.
വിലയെന്താണിവയെല്ലാം,
സ്വർഗ്ഗീയാനുഭൂതിചേർത്തു
വിരവിൽ നീയെന്നെയിന്നു-
മുകർന്നിടായ്കിൽ?

* മഹാകവി ഷെല്ലിയുടെ ഒരു കവിതയിൽനിന്നു്.

എന്റെ ആത്മാർത്ഥത നിറഞ്ഞ ഹൃദയത്തിന്റെ സ്പന്ദനങ്ങൾമാത്രം ഞാൻ കടലാസ്സിൽ പകർത്തി. എന്റെ ഹൃദയരക്തത്തിന്റെ ചൂടാണ്, ആ വാക്കുകളുടെ ജീവൻ. അതിന്നും സുവ്യക്തമായി എനിക്കു ഓർമ്മിക്കാൻ കഴിയും.

“ഒരു മര്യാദകെട്ടവനെന്ന് എന്നെ ഗണിക്കാതിരിക്കണമെന്നു ആദ്യമായി അപേക്ഷിക്കട്ടെ. ഈ എഴുത്തു ഭവതിക്കുള്ളതല്ല, ഭവതിയുടെക്കൂടെയുള്ള എന്റെ ഹൃദയത്തിനാണ്. രണ്ടു മൂകചിത്രങ്ങളെപ്പോലെയാണു നാം കഴിഞ്ഞിട്ടുള്ളതെങ്കിലും ഭവതിക്കെന്നെ മറക്കാൻ കഴിയുകയില്ലെന്നാണെന്റെ വിശ്വാസം. അതു തെറ്റാണെങ്കിൽ ദയവായി ദൈവത്തെ ഓർത്ത്, പരമാർത്ഥമെന്നെ അറിയിക്കുക. എങ്കിൽ എന്നിൽനിന്നു ഈവിധമുള്ള ഉപദ്രവങ്ങൾ മേലിൽ ഉണ്ടാവുകയില്ലതന്നെ. പക്ഷെ, ഭവതിയുടെ മറുപടിയെ ആശ്രയിച്ചിരിക്കുമെന്റെ ഭാവി എന്ന കാര്യം ഓർമ്മിക്കണം.”

ഈ എഴുത്തുകാണുമ്പോൾ അവളെന്നെപ്പറ്റി എന്തു വിചാരിക്കുമെന്നു ഞാൻ ചിന്തിച്ചു. ആത്മാർത്ഥമായ സ്നേഹം അവൾക്കില്ലെങ്കിൽ? ച്ഛേ! അങ്ങിനെ വരികയില്ല. അവളുടെ ഭാവഹാവങ്ങൾ വെറും പ്രകടനങ്ങളായിരുന്നുവെന്നു വിചാരിപ്പാൻ എനിക്കു കഴിഞ്ഞില്ല.

കുറേദിവസത്തേക്കു ഞാൻ എത്രമാത്രം ഉത്ക്കണ്ഠാകുലനായിരുന്നുവെന്നറിയാമോ? ദിവസങ്ങൾ രണ്ട്, മൂന്ന്, നാല് എന്നിങ്ങനെ കഴിഞ്ഞുപോയി. അവളിൽനിന്ന് എനിക്കൊരു സന്ദേശവും ലഭിച്ചില്ല. “തന്നെ ഞാൻ വെറുക്കുന്നു”വെന്നെങ്കിലും അവൾ പറഞ്ഞെങ്കിൽ എനിക്കു സമാധാനിക്കാൻ കഴിഞ്ഞേനേ!

ഒരാഴ്ചകഴിഞ്ഞു. സ്നേഹിതാ, എന്നിട്ടും ഞാൻ മരിച്ചില്ല. അടക്കുവാൻവയ്യാത്ത നിരാശയുടെ അളിക്കത്തലിൽ ഞാൻ ദഹിച്ചുപോകാഞ്ഞതിലാണെനിക്കത്ഭുതം. അന്നെനിക്കു മരിക്കാൻ കഴിഞ്ഞെങ്കിൽ, അതെനിക്കു ലഭിക്കാവുന്ന ഏറ്റവും വലിയഭാഗ്യമായി ഞാൻ ഗണിക്കുമായിരുന്നു.

“നീ പരാജിതനായി” എന്നെന്റെ ഹൃദയം മന്ത്രിച്ചു “ആ എഴുത്തു അയയ്ക്കേണ്ടിയിരുന്നില്ല” ബുദ്ധിശാസിച്ചു. എഴുത്തുകണ്ടപ്പോൾ കാമാർത്തനായ ഒരു വിടന്റെ ചതുരമായ ചതിപ്രയോഗമാണതെന്നു അവൾ ശങ്കിച്ചിരിക്കുമോ എന്നു ഞാനാദ്യം സംശയിച്ചു. ഇല്ല. അങ്ങിനെ അവൾ വിചാരിക്കയില്ല. ആ വിധം ഒരു ധാരണയ്ക്കു ഇടംകൊടുക്കുന്ന ഒരു നോട്ടം പോലും എന്നിൽനിന്നുണ്ടായിട്ടില്ലെന്നു എന്റെ മനോരമയ്ക്കറിയാം.

സുഹൃത്തേ, അവളുടെ ഹൃദയം കരിമ്പാറയെക്കാൾ കഠിനമാണ്. അതിമനോഹരമായ ശരീരത്തിനുള്ളിൽ ഇത്ര നിർദ്ദയമായ ഒരു ഹൃദയമാണൊളിഞ്ഞിരിക്കുന്നതെന്ന് ഞാനാദ്യമറിഞ്ഞില്ല.

“മനോരമ” എന്നെ മറന്നുകഴിഞ്ഞുവെന്നു സ്പഷ്ടമാണ്. ഞാൻ അവളെ ഒരുകാലവും മറക്കുകയില്ലെന്നുള്ളതു് മറ്റൊരുപരമാർത്ഥവുമാണ്. അവളെന്നെ വെറുത്താലും, എനിക്കവളെ സ്നേഹിക്കുവാൻ കഴിയും. ആരാധിക്കുവാൻ സാധിക്കും. എന്തെന്നാൽ എന്റെ സ്നേഹം സ്വാർത്ഥപരമല്ല; വിശുദ്ധവും വിമോഹനവുമാണ്!

ഒരുപക്ഷെ, ഈ ഭയങ്കരമായ കദനത്തിൽ ഞാൻ നീറി നീറി മരിക്കണമെന്നായിരിക്കാം അവളുടെ അഭിമതം. എങ്കിൽ അങ്ങിനെതന്നെ നടക്കട്ടെ.

‘മനോരമ’, എന്റെ മനോരമയായിരുന്നെങ്കിൽ, വിവാഹത്തിനുവേണ്ടി എന്തു ത്യാഗവും ഞാൻ സഹിച്ചേനേ! എന്റെ ഹൃദയത്തിൽ മറ്റൊരുസ്ത്രീക്കും സ്ഥാനമില്ല. വേറൊരു സ്ത്രീയെ വിവാഹംചെയ്യുന്നപക്ഷം, അതവളോടു ചെയ്യുന്ന ഏറ്റവും വലിയ അനീതി ആയിരിക്കും. അതിനാൽ അതിൽനിന്നും ഒഴിഞ്ഞുനില്ക്കുവാനാഗ്രഹിക്കുന്നു. ഇനിയും പരാജയങ്ങളെ സ്വയം വരിക്കുന്നതെന്തിന്?... ...

ഇനിയും നിങ്ങൾക്കെന്തെങ്കിലും പറയാനുണ്ടെങ്കിൽ, ഞാൻ കേൾക്കാം!

---

# കാവ്യകലയും, ശൃംഗാരരസവും

(ഒരു മറുപടി)

1

(വെള്ളൂർ രാമുണ്ണിപ്പിള്ള.)

മേൽപറഞ്ഞ തലക്കെട്ടിൽ, കഴിഞ്ഞ 8-ാമ ലക്കം 'വിദ്യാഭിവർദ്ധിനി'യിൽ 'ഏറ്റൂർ ഈ. കെ' എന്നൊരു ലേഖകൻ ചില അസംബന്ധങ്ങളെല്ലാം ഉഴറിയിരിക്കുന്നു. അവയെ എടുത്തു കാണിക്കയാണിമറുപടികൊണ്ടുദ്ദേശിക്കുന്നതു്.

ശൃംഗാരത്തിനു രസചക്രവർത്തിസ്ഥാനം കൊടുത്തിരിക്കുന്നതു് ഇതരരസങ്ങൾക്കു് അസൂയാജനകമാണെന്നും രസങ്ങളുടെ ഇടയിലും ഒരു പൗരസമത്വവാദം ഉണ്ടാകേണ്ടിയിരിക്കുന്നുവെന്നുമുള്ള പീഠികയോടെയാണു് ലേഖകൻ കരുണരസത്തിനുവേണ്ടിയുള്ള വക്കാലത്തു ഫയൽ ചെയ്യാനാരംഭിക്കുന്നതു്. അസൂയ എന്നതു് നിർഹേതുകമായ ഒരു സ്വഭാവക്കേടാണെന്നും തന്മൂലം അതിനു് ഔഷധംതന്നെ നിർദ്ദേശിച്ചിട്ടില്ലെന്നും ഉള്ള വസ്തുത പലർക്കും അറിവുള്ളതാണു്. പൗരസമത്വവാദം എന്ന പദംകൊണ്ടു ലേഖകനുദ്ദേശിക്കുന്നതു് എല്ലാരസങ്ങൾക്കും സമത്വം നൽകുവാനാണോ, അഥവാ പണ്ടു് നവനന്ദന്മാർ രാജ്യം ഭരിച്ചതുപോലെ ഓരോ രസങ്ങൾ ഓരോ കാലഘട്ടങ്ങളിലും രസചക്രവർത്തിസ്ഥാനം അലങ്കരിക്കണമെന്നാണോ എന്നു വിശദമല്ല. എല്ലാരസങ്ങളും ഒരുപോലെയെന്നാണു്, ഉദ്ദേശിക്കുന്നതെങ്കിൽ അതു് സാഹിത്യപരമായ ഏതോ മഹാരോഗത്തിന്റെ ലക്ഷണമായി എണ്ണേണ്ടിയിരിക്കുന്നു; എന്തെന്നാൽ കായികമായ വ്യാധി പിടിപെട്ടിട്ടുള്ള ചിലക്കു സർവരസങ്ങളും ചിലപ്പോൾ ഒരൊററ രസത്തെ മാത്രം വ്യഞ്ജിപ്പിക്കുന്നതായി തോന്നാറുണ്ടു്. അഥവാ അമ്മയും, മകളും, പെങ്ങളും, ഭാര്യയും എല്ലാം പെണ്ണുതന്നെയെന്നുള്ള ഭ്രാന്തനിഗമനത്തിന്റെ പ്രത്യക്ഷലക്ഷ്യമായിട്ടും ഈ പ്രഖ്യാപനത്തെപ്പററി പറയേണ്ടിയിരിക്കുന്നു. ഇനി അതല്ലാ, ഓരോ രസങ്ങൾ തവണ നിശ്ചയിച്ചു് രസചക്രവർത്തിപ്പദം അലങ്കരിച്ചു് കാണമെന്നാണു് കൊതിക്കുന്നതെങ്കിൽ, പണ്ടു് യേശുക്രിസ്തുവിന്റെ പക്കൽനിന്നും ഒരു ദിവസത്തേക്കു് ഈശ്വരശക്തിയുടെ ചാർജ്ജേററു് വാങ്ങിയ അദ്ദേഹത്തിന്റെ ശിഷ്യനായ പീററിനെപ്പോലെ മഹാദുരിതങ്ങളും യാതനകളും അനുഭവിക്കാനും വല്ലപാടും ഈ നൂലാമാല നീങ്ങിക്കിട്ടുവാനും നിലവിളി കൂട്ടേണ്ടിവരുമെന്നുള്ളതു നിശ്ചയമാണു്.

പ്രാചീന കവികളിൽ അധികംപേരും ശൃംഗാരത്തെ കൂടുതൽ താലോലിച്ചിരുന്നുവെന്നും തന്മൂലം കവിതയെന്നതു് ചില സുഖിമാന്മാരെ രസിപ്പിക്കുവാനുള്ള ഒരു മാർഗ്ഗമായിത്തീർന്നുവെന്നുമാണു ലേഖകൻ സിദ്ധാന്തിക്കുന്നതു്. പ്രാചീന കവികൾ എന്ന പദം ഏതു ഭാഷയിലുള്ള കവികളെയാണു് സൂചിപ്പിക്കുന്നതെന്നു വ്യക്തമല്ല. സംസ്കൃത കവികളേയോ, മലയാള കവികളേയോ, ആംഗ്ലേയ കവികളേയോ അഥവാ ലോകത്തിലുള്ള അഖില പൗരാണികകവികളെയുമാണോ രംഗപ്രവേശം ചെയ്യിച്ചിരിക്കുന്നതെന്നു മനസ്സിലാകുന്നില്ല. സംസ്കൃതത്തിലാണെങ്കിൽ ആദികവിയായ വാത്മീകി ഒരു തപോധനനും, നിഷാദന്റെ ക്രൗഞ്ചനിധനക്രിയ കണ്ടു് കരുണാർദ്രമനസ്കനായി—ശൃംഗാരമനസ്കനായിട്ടല്ല—തൂലിക കൈയിലെടുത്ത ദിവ്യാത്മാവുമാണു്. മുനിമണ്ഡലദിവാകരനായ വ്യാസന്റെ ഭാരതകഥയെപ്പററി പറയാനുമില്ലല്ലോ. കാളിദാസൻ, ഭവഭൂതി മുതലായവരാണു് അടുത്തതായി പരിഗണനാർഹന്മാരായിട്ടുള്ളവർ. ലോകോത്തരഗുണോത്തരമായ ശാകുന്തളം നിർമ്മിച്ച കാളിദാസൻ ശൃംഗാരരസവർണ്ണനയിൽ അദ്വിതീയനാണെന്നു സമ്മതിക്കാം. അദ്ദേഹത്തിന്റെ ലോകപ്രശസ്തിക്കു കാരണവും അതുതന്നെയാണു്. ലേഖകന്റെ ദൃഷ്ടിയിൽ അതൊരു കുററമാണെങ്കിൽ 'ഈ പായസത്തിന്റെ

കയ്യ് അടിയനു വളരെ ഇഷ്ടമാണു" എന്നു ഒരു മഹാകവി ഉൽഘോഷിച്ചുകൊള്ളും. ഭവഭൂതിയാകട്ടെ, "കരുണമൊരുരസംതാൻ വസ്തുഭേദനാനാ—പരിണതിയെ വഹിച്ചീടുന്നതേ മാറിമാറി" എന്നു പെരുമ്പറ മുഴക്കിക്കൊണ്ടു് രംഗപ്രവേശം ചെയ്തിട്ടുള്ള ഗംഭീര പുരുഷനാണു്. മററുള്ളവരുടെ കാര്യവും ഇതുപോലെതന്നെ. മലയാളത്തിലാണെങ്കിൽ എഴുത്തച്ഛൻ, ശൃംഗാരരസ വിഹീനനായ ഒരു മഹാമുനി, കുഞ്ചൻനമ്പ്യാരാകട്ടെ ഹാസ്യസാഹിത്യ ചക്രവർത്തി, രാമചരിതകർത്താവു് വീരരസത്തിന്റേയും, കണ്ണശ്ശപ്പണിക്കർ ശാന്തരസത്തിന്റേയും പ്രാതിനിധ്യം വഹിച്ചുകൊണ്ടു വിളങ്ങുന്നു. അതിനാൽ പ്രാചീനകവികളിൽ മേൽവിലാസമുള്ളവരിൽ ആരുംതന്നെ ശൃംഗാരത്തെ കൂടുതൽ താലോലിച്ചിരുന്നു, എന്നുള്ള ജല്പനത്തിനു പാത്രീഭൂതരല്ലെന്നു് തെളിയുന്നു.

‘ശൃംഗാരത്തെ കൂടുതൽ താലോലിച്ചിരുന്നതിനാൽ ചില സുഖിമാന്മാരെ രസിപ്പിക്കാനുള്ള മാർഗ്ഗമായിത്തീർന്നു’വത്രെ കവിത. ശൃംഗാരം, സുഖിമാന്മാരെ മാത്രമെ രസിപ്പിക്കയുള്ളു എന്നുള്ള സംഗതി ഒരു പുതിയ കണ്ടുപിടിത്തമാണു്. സുബോധമുള്ള മനുഷ്യരാരും ഇതു സമ്മതിച്ചുതരുമെന്നുതോന്നുന്നില്ല. മററു ജീവികൾക്കു ഭാഷ വശമല്ലെങ്കിലും, ശൃംഗാരം അവയ്ക്കും സുഖകരമാണെന്നു അവയുടെ ഹാവഭാവാദികൾകൊണ്ടു് പ്രജ്ഞയുള്ള സർവ്വമനുഷ്യരും നിശ്ചയിച്ചുറച്ചു് കഴിഞ്ഞിട്ടുണ്ടു്. അതിനാൽ ഈ അസംബന്ധ ജല്പനത്തിനിതിൽ കൂടുതലായൊന്നും പറയേണ്ടതില്ല.

‘കവിത, ജനസമുദായത്തിന്റെ പൊതുസ്വത്താണെന്നുള്ള കാര്യം പല കവികളും വിസ്മരിച്ചിരിക്കുന്നു’വെന്നുള്ളതാണു് ലേഖകന്റെ മറെറാരാക്ഷേപം. ഇതും അഖിലലോക വ്യാപ്തിയുള്ള ഒരാരോപണമാണു്. ശൃംഗാരരസത്തിനു് പ്രാധാന്യം കല്പിച്ചിരിക്കുന്നുവെന്നുള്ളതാണു് ലേഖകന്റെ ആശയമെങ്കിൽ, ആ രസം എല്ലാവരേയും ആനന്ദിപ്പിക്കുന്നതാണെന്നു ഞാൻ വ്യഞ്ജിപ്പിച്ചു കഴിഞ്ഞു. കഥാപാത്രങ്ങളെല്ലാം ചക്രവർത്തിമാരോ പ്രഭുക്കന്മാരോ മാത്രവും, സാഹിത്യരംഗങ്ങളെല്ലാം കൊട്ടാരവും പട്ടണവും മാത്രവും ആകുന്നതാണു് സൂചിപ്പിക്കുന്നതെങ്കിൽ ലേഖകനു് സാഹിത്യവുമായി സാമാന്യ പരിചയംപോലും ഇല്ലെന്നു അർത്ഥമുള്ളൂ. രാജാവും, കാട്ടാളനും, രാക്ഷസനും, കുചേലനും, വള്ളക്കാരനും, ശ്വപചനുമെല്ലാം സാഹിത്യത്തിൽ ഒരുപോലെ മാന്യമായ സ്ഥാനമുള്ളതുപോലെ കൊട്ടാരവും, പട്ടണവും, കാടും, കരിമ്പാറയും, സമുദ്രവും, കുടിലും എല്ലാം സാഹിത്യത്തിലെ സജീവരംഗങ്ങളാണു്. പിന്നെ ആരുടെ, അഥവാ എന്തിന്റെ നേർക്കാണു് ലേഖകൻ ഈ ചെളി വലിച്ചെറിയുന്നതെന്നു മനസ്സിലാകുന്നില്ല.

‘പ്രകൃതിയുടെ പ്രതിഫലനമാണു കവിതയെങ്കിൽ സുഖാന്വേഷണം മാത്രം അതിലുൾപ്പെട്ടുകയില്ല’ എന്നാണു് ലേഖകന്റെ മറെറാരു നവീനസിദ്ധാന്തം. പ്രകൃതിയുടെ പ്രതിഫലനം കവിതയാകുമെങ്കിലും, പ്രകൃതിയുടെ പ്രതിഫലനം മാത്രമേ കവിതയാകൂ എന്ന വാദം തികച്ചും ആക്ഷേപാർഹമാണു്. പ്രകൃതിയുടെ കേവലമായ പ്രതിഫലനം കവിതയാകയില്ലെന്നുള്ള സംഗതി കേവലം സാഹിത്യശിശുക്കൾകൂടിയും മനഃപാഠമാക്കിയിട്ടുള്ള തത്വമാണു്. ലേഖകൻ പറയുന്ന പ്രകാരമാണെങ്കിൽ നാം കാണുന്നതും കേൾക്കുന്നതും ആസ്വദിക്കുന്നതുമെല്ലാം കവിതയാണെന്നു സമ്മതിക്കേണ്ടിവരും. ഭൂമിശാസ്ത്രപരമായ വിവരണങ്ങളെല്ലാം പ്രകൃതിയുടെ പ്രതിഫലനങ്ങളാകുന്നു. ഹിമാലയഗിരിയേയും, സഹ്യാദ്രിയേയും, ഭാരതപ്പുഴയേയും പെരിയാറിനേയും മററുംപററി ഭൂമിശാസ്ത്രകാരന്മാർ എള്ളുകീറിക്കണക്ക പറഞ്ഞു നമ്മെ മനസ്സിലാക്കുന്നുണ്ടെങ്കിലും കാളിദാസന്റെ ഹിമാലയവർണ്ണന, ഏ. ആർ. തമ്പുരാന്റെ മലയവിലാസവർണ്ണന, വള്ളത്തോളിന്റെ ‘ഭാരതപ്പുഴയോടു്’ ഉള്ളൂരിന്റെ പെരിയാർ എന്നിവയെ മാത്രമെ സഹൃദയന്മാർ കവിതാശകലങ്ങളായി പരിഗണിച്ചിട്ടുള്ളു. സി. വി. യുടെ മാർത്താണ്ഡവർമ്മ, രാമരാജബഹദൂർ എന്നീ ആഖ്യായികകളും, അവയ്ക്കാധാരമായ ചരിത്രാസ്ഥികൂടങ്ങളും തമ്മിൽ എത്ര അന്തരമാണുള്ളതു്? കേവലം പ്രകൃതിയുടെ പ്രതിഫലനത്തിനുവേണ്ടി കാളിദാസൻ മുതിർന്നിരുന്നുവെങ്കിൽ ദുഷ്ഷന്തൻ കുളിച്ച അററു്, പല്ലുതേപ്പാനുപയോഗിച്ച ഉപകരണങ്ങൾ, ഭക്ഷണസമ്പ്രദായങ്ങൾ

ളുടങ്ങി എന്തെല്ലാം ഉപാധികളിൽ കൂടി തൂലികാചാലനം നടത്തേണ്ടിവരുമായിരുന്നു? അതിനാൽ പ്രകൃതിയുടെ നൈസർഗ്ഗികമായുള്ള പ്രതിഫലനമല്ല കവിതയെന്നുള്ള സംഗതി ഒരു സിദ്ധാന്തമെന്നുള്ള നിലയിൽ സാഹിത്യകാരന്മാർ സമ്മതിച്ചു കഴിഞ്ഞിട്ടുള്ളതാകുന്നു. മണൽപ്പൊടിയെ കനകപ്പൊടിയാക്കാനും മറിച്ചും ചെയ്യാൻ കഴിവുള്ള വശ്യവാക്കുകളായ കവികൾ കൊള്ളേണ്ടതും തള്ളേണ്ടതും എന്തെന്നറിഞ്ഞു പ്രദർശിപ്പിക്കുന്ന പ്രകൃതിചിത്രമാണു കവിത. മറ്റേതു കേവലം ഒരു ഫോട്ടോഗ്രാഫറുടെ ജോലിമാത്രം.

ലേഖകന്റെ സിദ്ധാന്തപ്രകാരമാണെങ്കിലോ 'സുഖാനുഭവം മാത്രം' അതിൽ, അതായതു കവിതയിൽ ഉൾപ്പെട്ടതില്ലെന്നു വിധിച്ചിരിക്കുന്നതിൽ അന്തർഭവിച്ചിരിക്കുന്ന പൂർവ്വാപരവൈപരീത്യം ഉന്മാദജനകമാണെന്നു മാത്രമേ പറയാനുള്ളൂ. കവിതയെന്തെന്നു ലേഖകൻ സ്പഷ്ടമായി നിർവ്വചനം ചെയ്തിരിക്കുന്നതിങ്ങനെയാണ്. 'ജീവിതായോധനത്തിൽ നേരിടുന്ന പ്രതിബന്ധങ്ങളെ തരണംചെയ്തു പ്രാപ്തസ്ഥാനത്തു എത്തിച്ചേരുന്നതിനു ക്ലേശങ്ങളും വിഷമങ്ങളും സഹിക്കുന്ന മൃദുലഹൃദയത്തിൽ നിന്നും പുറപ്പെടുന്ന നേരിയ ശബ്ദമാണു കവിത' ഒരു പുതിയ നിർവ്വചനം! ആശയങ്ങളും അഭിപ്രായങ്ങളും അനുദിനം മാറിക്കൊണ്ടിരിക്കുന്ന കാലക്രമപ്രവാഹത്തിൽ ലേഖകന്റെ അഭിപ്രായവും അങ്ങിനെയാണെങ്കിൽ അങ്ങനെയായിക്കൊള്ളട്ടെ! എന്നാൽ പ്രകൃതിയുടെ പ്രതിഫലനമാണു കവിതയെന്നു സമർത്ഥിക്കാൻ പുറപ്പെടുന്ന ലേഖകൻ തപ്തഹൃദയത്തിന്റെ നേരിയ ശബ്ദമാണു കവിത, അഥവാ അങ്ങനെയുള്ള ശബ്ദമേ കവിതയാകാൻ പാടുള്ളു എന്നു പരിധിനിർണ്ണയം ചെയ്തിരിക്കുന്നതു ആലോചിക്കുമ്പോൾ ഈ രണ്ടഭിപ്രായങ്ങളും ഒരേ അവസരത്തിൽ എഴുതിയതാണെന്നു ചിന്തിക്കുവാൻ വിഷമമായിരിക്കുന്നു. ഒന്നു ജാഗ്രദവസ്ഥയിലാണെങ്കിൽ മറ്റേതു തദിതരമായ പരിതഃസ്ഥിതിയിലെ ആയിരിക്കും നിശ്ചയം. ലേഖകന്റെ അഭിപ്രായത്തിൽ, തപ്തഹൃദയത്തിന്റെ നേരിയ ശബ്ദം (അതു പലപ്പോഴും നിരാശാപൂർണ്ണമായ സ്വരം ആയിരിപ്പാനാണിടയുള്ളതു') അതാണു കവിത. ഒരു പക്ഷേ ലേഖകന്റെ ഇന്നത്തെ ഹൃദയശക്തിയെ പരിശോധിച്ചിട്ടു അതിനു കവിതയെന്നു പേരിടണമെന്നു ശുപാർശ ചെയ്തതിന്റെ പ്രതിഫലനമായിരിക്കാം ഈ നിർവ്വചനമെന്നും വരാവുന്നതാണ്. 'വികാരംകൊണ്ടു വിഭ്രമിക്കുന്ന വികലഹൃദയത്തിനു വിലാസലഹരിയുണ്ടാകയില്ല'പോലും. പിന്നെ എങ്ങിനെ ശൃംഗാരരസവിലാസലഹരി ഉണ്ടാവുക! നിർവ്വികാരംപൂണ്ടു പാറപോലെ ചൈതന്യരഹിതമായിരിക്കുന്ന അവസരത്തിലായിരിക്കുമോ വിലാസലഹരി ജനിക്കുക! ലേഖകനു അനുഭവദാരിദ്ര്യമില്ലെങ്കിൽ, വിലാസലഹരിക്കു പരവശരായിട്ടുള്ള പലരോടു എപ്പോഴാണവർക്കു ആവക ലഹരിയുണ്ടായതെന്നു രഹസ്യമായെങ്കിലും ചോദിച്ചിരുന്നുവെങ്കിൽ ഇപ്രകാരമുള്ള അസംബന്ധപ്രലാപങ്ങൾക്കിടയാകയില്ലായിരുന്നു!

ലേഖകൻ കവിതയ്ക്കുണ്ടായിരിക്കേണ്ട ഗുണപൗഷ്കല്യങ്ങളെപ്പറ്റി വിചാരണചെയ്യുന്ന കൂട്ടത്തിൽ 'കവിത ശൃംഗാരത്തെ മാത്രം ആശ്രയിച്ചു നില്ക്കുകയോ?' എന്നു അത്ഭുതസ്മിതഹൃദയനായി ചോദിച്ചുപോകുന്നു! അങ്ങനെയാണെങ്കിൽ അതു സപ്തലോകമഹാതിശയങ്ങളുടെ കൂട്ടത്തിൽ ചേർക്കേണ്ട ഒരു സംഗതിയാണെന്നു ലേഖകൻ വിഭാവനം ചെയ്യുന്നതുപോലെ തോന്നുന്നു. കവിത ശൃംഗാരത്തെ മാത്രം ആശ്രയിച്ചു നിലനില്ക്കുന്നുവെന്നു പൗരസ്ത്യപാശ്ചാത്യസാഹിത്യാചാര്യന്മാരിൽ ആരെങ്കിലും അഭിപ്രായപ്പെട്ടിട്ടുണ്ടോ എന്നറിഞ്ഞാൽ കൊള്ളാം. ലേഖകന്റെ ചോദ്യംകൊണ്ടു ഏതോ ദുരധികാരപ്രമത്തനായ ഒരു സാഹിത്യാചാര്യൻ സർവ്വലോകവ്യാപകമായ ഒരു നിയമമങ്ങനെ, ജനിച്ചവർക്കെല്ലാം ദൈവം മരണശിക്ഷ വിധിച്ചിരിക്കുന്നതുപോലെ, പാസ്സാക്കിയിരിക്കുന്നു എന്നു തോന്നിപ്പോകുന്നു. എന്റെ ഓർമ്മയും, പരിചയവും ശരിയാണെങ്കിൽ കവിതയിൽ നവരസങ്ങളും കലർന്നിരിക്കണം, അഥവാ കലർന്നിരിക്കാവുന്നതത്രെ. അംഗാംഗിഭേദം ഉണ്ടായിരിക്കാവുന്നതാണെന്നുമാത്രം. മധുരക്കറികളും; മധുരപലഹാരങ്ങൾ, പായസം എന്നിവപോലെ ശൃംഗാരരസത്തിനു മാത്രം പ്രാ

ധാന്യമുള്ളതോ രഘുവംശം, മഹാഭാരതം എന്നിവപോലെ വീരരസപ്രധാനങ്ങളോ, ഇതുപോലെ മററു രസങ്ങൾക്കു പ്രാധാന്യം നൽകുന്നവയോ ആയ കൃതികൾ ഉണ്ടാകാൻ പാടില്ലെന്നിതിന്നർത്ഥവുമില്ല. പാചകകലയിലെ ഷഡ്രസങ്ങൾ എന്നപോലെ സാഹിത്യരസങ്ങളും നവരസങ്ങളും കൈകാര്യം ചെയ്യുവാൻ നല്ലവണ്ണം പഠിച്ചിരിക്കണം.

ജീവിതോദ്ദേശത്തെ പ്രത്യക്ഷപ്പെടുത്തുന്ന സംഗതിയിൽ ശൃംഗാരത്തിന്റെ കരങ്ങൾ ബലഹീനങ്ങളാണ്, എന്നു ലേഖകൻ ശൃംഗാരരസത്തിന് ഒരു ബ്ലാക്ക്മാർക്ക് കൊടുത്തിരിക്കുന്നു. മററു രസങ്ങൾ അതിന്റെ ശകലങ്ങളാണെന്നുള്ള ലേഖകന്റെ ഗൂഢാർത്ഥസൂചനയിലേക്കു ഞാനിപ്പോൾ കടക്കുന്നില്ല. ശൃംഗാരത്തിന്റെ നേർക്കുള്ള ലേഖകന്റെ റിമാർക്ക് എത്രത്തോളം ശരിയാണെന്നു പരിശോധിച്ചു നോക്കുക തന്നെ.

ജീവിതോദ്ദേശം മോക്ഷസമ്പാദനമാണെങ്കിൽ തുളസീദാസനെ ആ മാർഗ്ഗത്തിലേക്കു തിരിച്ചുവിട്ടതു് ശൃംഗാരമല്ലാതെ മറെറന്താണ്? ഗോപസ്ത്രീകളെ മുഴുവൻ ബ്രഹ്മാനന്ദപദത്തിലേക്കു നയിച്ചതു് ശൃംഗാരരസമല്ലാതെ മറെറന്താണ്. ഇനി ലൗകികമായിപ്പറകയാണെങ്കിൽ കൗരവസംഹരണത്തിനു പാണ്ഡവന്മാരെ മുന്നോട്ടു നയിച്ച കാരണങ്ങളിൽ പ്രാധാന്യം വഹിക്കുന്നതു് അവരുടെ പാഞ്ചാലീപരമായുള്ള അനുരാഗാതിശയമല്ലാതെ മറെറന്താണ്? രാവണവധത്തിനു വേണ്ട ഉത്തേജനം നൽകിയതു് സീതാപരമായുള്ള ശ്രീരാമന്റെ പ്രേമമല്ലയോ? ഇങ്ങനെ അനേകമുദാഹരണങ്ങൾ ഉദ്ധരിക്കാവുന്നതാണ്. അതിനാൽ ശൃംഗാരത്തിന്റെ നേർക്കുള്ള ലേഖകന്റെ ദൂഷ്യാരോപണം സാധുവായിരിക്കുന്നില്ല.

---

# നമ്മുടെ ചെറുകഥാ പ്രസ്ഥാനം.

(കെ. എം. തോമസ്, C/o കെ. ററി. തോമസ് അഡ്വക്കേററ്, തിരുവനന്തപുരം.)

മനുഷ്യന്റെ ബുദ്ധി അദ്ഭുതകാലത്തു—പതിനെട്ടും പത്തൊൻപതും ശതാബ്ദങ്ങളിൽ—വളരെ വികസിച്ചതിനാൽ അവൻ വ്യാവസായികമായി വളരെ പുരോഗമിച്ചു. അതിനാൽ പണ്ടു മനുഷ്യർ നോവലുകൾ വായിച്ചു രസിച്ചു സമയം ചിലവഴിക്കുന്നതുപോലെ ഇന്നു സാധ്യമല്ലാതായി തീർന്നിരിക്കുന്നു. അവന്റെ സമയം വളരെ വിലയേറിയതാണെന്നു ഇതു തെളിയിക്കുന്നു. എങ്കിലും അവനു മാനസികമായ വളർച്ചലഭിക്കുന്നതിനു സാഹിത്യം ആവശ്യമാണ്. അതിനാൽ അവൻ പത്തുരണ്ടായിരം പേജുകളുള്ള നോവലുകളെ ഉപേക്ഷിച്ചു, വളരെ ചുരുങ്ങിയ സമയത്തിനുള്ളിൽ ധാരാളം ആനന്ദം പ്രദാനം ചെയ്യുന്ന സാഹിത്യവിഭാഗത്തെ അന്വേഷിച്ചതിന്റെ ഫലമായി ആവിർഭവിച്ച പ്രസ്ഥാനമാണ്, ചെറുകഥ.

നമ്മുടെ ഭാഷയിൽ ചെറുകഥാപ്രസ്ഥാനം ഒരുവിധം തഴച്ചുവളർന്നതു് ഈ. വി. കൃഷ്ണപിള്ള അവർകളുടെ കാലത്താണ്. അന്നു ധാരാളം ചെറുകഥാകാരന്മാർ ആവിർഭവിക്കുകയും, വിശ്വമഹാകവി ടാഗ്രറിന്റെ ചെറുകഥകളുടെ തർജ്ജമകൾ മലയാളത്തിൽ ജന്മമെടുക്കുകയും ചെയ്തു ചെറുകഥാപ്രസ്ഥാനത്തെ വളരെ പ്രോത്സാഹിപ്പിച്ചു. അപ്പോൾ ആവിർഭവിച്ച ചെറുകഥകളാണ് മാസികാപത്രങ്ങൾക്കും മററും പ്രോത്സാഹനം നല്കിയതു്. അങ്ങനെ ചെറുകഥകൾ മാസികകൾക്കു ഒഴിച്ചുകൂടാത്ത ഒരു അലങ്കാരമായി പരിണമിച്ചു.

അതിനോടടുത്ത കാലത്താണ് ജീവൽസാഹിത്യ പ്രസ്ഥാനം ((Progressive diterature) മലയാള ഭാഷയിൽ കടന്നുകൂടിയതു്. അതോടുകൂടി നമ്മുടെ ഭാഷയിൽ വിശ്വമഹാകൃതികളെ അനുകരിച്ചു അമൂല്യങ്ങളായ ചെറുകഥകൾ ഉൽഭൂതമായി. അനേകം ഭാവനത്തിളപ്പുള്ള യുവാക്കന്മാർ തൂലികയും ഏന്തി സാഹിത്യരംഗത്തിൽ പ്രത്യക്ഷപ്പെട്ടു. അവരുടെ അമൂല്യമായ സേവനം ചെറുകഥാപ്രസ്ഥാനത്തെ പ്രോത്സാഹിപ്പിച്ചിട്ടുണ്ട്; ഇപ്പോൾ പ്രോത്സാഹിപ്പിക്കുന്നുമുണ്ട്. ധാരാളം ചെറുകഥകൾ ആവിർഭവിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്തെ 'മലയാളഭാഷയിലെ ചെറുകഥകളുടെ സുവർണ്ണകാലം' എന്നു വിളിക്കുന്നതിൽ തെററില്ല.

നല്ല ചെറുകഥാഗ്രന്ഥങ്ങൾ ഉണ്ടായതോടുകൂടി കേരളീയ സംസ്കാരത്തെ ഹനിക്കുന്ന ധാരാളം വൃത്തികെട്ട ഖണ്ഡകഥകളും പലരും രചിച്ചിട്ടുണ്ട്. ഇനിയെങ്കിലും അത്തരം ഗ്രന്ഥങ്ങൾ ഉണ്ടായി നമ്മുടെ ചെറുകഥാപ്രസ്ഥാനത്തിന്റെ വളർച്ചയെയും കീർത്തിയെയും ഹനിക്കാതിരുന്നെങ്കിൽ കൊള്ളാമായിരുന്നു.

(സർവ്വാവകാശവും ലേഖകനു്)

---

# കവി.

(അക്കിത്തം)

തൂലികാഗ്രങ്ങൾ
നീന്തിത്തുടിക്കുമി-
ജ്ജീവിതത്തിന്ന-
പാരതയിങ്കൽ ഞാൻ,
അശതൻനൂൽച്ച-
രടിൻതലപ്പിലെ-
ന്നാശയത്തിൻക-
രങ്ങൾമുറുകവേ,
ഭാവിതൂകംവെ-
ളിച്ചത്താൽ,ദിവ്യമാം
ഭാവനയെചി-
ടത്തിയെറിയായു!

---

# "അഹിംസ."

(പണ്ഡിററ്, കെ. ഭരതൻ.)

"അഹിംസാ പരമോ ധർമ്മഃ" എന്ന സിദ്ധാന്തം 2500 വർഷങ്ങൾക്കു മുമ്പ് തന്നെ ശ്രീബുദ്ധദേവൻ പ്രചരിപ്പിച്ചിട്ടുണ്ട്. ലോകവന്ദ്യനായ മഹാത്മാഗാന്ധി അഹിംസയിൽ ദൃഢമായി വിശ്വസിച്ച് അതിന്റെ മാഹാത്മ്യത്തെ പ്രകടമായി പ്രകാശിപ്പിച്ചു കഴിഞ്ഞിരിക്കുന്നു. അഹിംസാസിദ്ധാന്തത്തിലന്തർല്ലീനമായ അർത്ഥം അതിഗഹനമാണ്. ഭാരതീയരുടെ ആത്മീയപരിഷ്കാരത്തിന്റെ പരിണതഫലമത്രെ അഹിംസാസിദ്ധാന്തം. ഭൗതികപരിഷ്കാരത്തിന്റെ പ്രഭാപ്രസരത്തിൽ കണ്ണു മഞ്ഞളിച്ചുപോയാൽ ആത്മീയപരിഷ്കാരം എന്താണെന്നറിയാൻ കഴിയുകയില്ല. ഭൗതികവാദികളായ പാശ്ചാത്യരെ അനുകരിക്കാൻ ബദ്ധപ്പെടുന്ന ഭാരതീയർക്ക് ആത്മീയകാര്യങ്ങൾ എത്രത്തോളം രുചികരമായിരിക്കുമെന്ന് അറിയാൻ നിവൃത്തിയില്ല. എങ്കിലും ആത്മജ്ഞാനികളായ പൂർവ്വികന്മാരുടെ അനന്തരപരമ്പരകളാണെന്നുള്ള അഭിമാനം ഭാരതീയർക്കുണ്ട്. അതിനാൽ വേദാന്തസാരമായ അഹിംസാസിദ്ധാന്തത്തെപ്പററിയുള്ള ചർച്ച അസ്ഥാനത്താകയില്ലെന്നു വിശ്വസിക്കുന്നു.

"അഹിംസ"യെന്നതിന് ഹിംസയില്ലാത്തത് എന്നും, ഹിംസയല്ലാത്തത് എന്നും അർത്ഥം പറയാം. ഹിംസയെന്നാലെന്ത്? "ഹിംസാ ചൗര്യാദികർമ്മ ച" എന്ന് അമരസിംഹനും "ഹിംസാ ചൗര്യാദിഷ്വാരംഭഃ" എന്ന് മേദിനീകാരനും നിർവ്വചിച്ചിരിക്കുന്നു. ഹിംസയില്ലാത്തത് അഹിംസ എന്നു പറയുന്നതിനേക്കാൾ വേദാന്തസാരാംശങ്ങൾ ഉൾക്കൊള്ളുന്നത് ഹിംസയല്ലാത്തത് അഹിംസ എന്ന അർത്ഥത്തിലാണ്. ഒരാൾ പരോപദ്രവിയല്ല എന്നു പറഞ്ഞാൽ പരന്മാർക്ക് ഉപകാരംചെയ്യുന്ന ആളായിരിക്കണമെന്നില്ല. ഉപദ്രവിക്കാതിരിക്കുകയെന്നുള്ളത് വേണമെങ്കിൽ ഉപകാരമായി ഗണിക്കാമെന്നേയുള്ളൂ. ഹിംസയില്ലാത്തത് എന്നുപറഞ്ഞാൽ ചൗര്യാദികർമ്മങ്ങൾ ഇല്ലെന്നല്ലാതെ പരോപകാരതല്പരത നിഷ്കാമകർമ്മം മുതലായ സൽഗുണങ്ങൾ ഉണ്ടായിരിക്കുകകൂടി വേണമെന്ന് അർത്ഥമാകുന്നില്ല. പ്രത്യുത, സിതമല്ലാത്തത് അഥവാ വെളുപ്പല്ലാത്തത് എന്നർത്ഥമുള്ള "അസിതം" എന്നതിന് "കറുപ്പ്" എന്നർത്ഥം പറയുന്നതുപോലെ അഹിംസയെന്നതിന് ഹിംസയല്ലാത്തത് എന്ന അർത്ഥം പറയുമ്പോൾ കീടപിപീലികാദികളെപ്പോലും തന്നെപ്പോലെ ദർശിക്കുന്ന ഉൽകൃഷ്ടഗുണസമൃദ്ധിയെയാണു വിവക്ഷിക്കുന്നത്.

മനസാ, വാചാ, കർമ്മണാ, ചെയ്യുന്ന പാപപ്രവൃത്തികളെല്ലാം ഹിംസയാകുന്നു. അന്യനെ ഉപദ്രവിക്കണമെന്നു വിചാരിക്കുന്നത് മാനസികവും, ദൂഷണംപറയുക അധിക്ഷേപിക്കുക മുതലായവ വാചികവും, മോഷ്ടിക്കുക ക്ഷതമേല്പിക്കുക, കൊല്ലുക മുതലായവ കാർമ്മികവുമായ ഹിംസകളാകുന്നു. ഒരാളിന്റെ ചിന്തയും വാക്കും പ്രവൃത്തിയും നിർദ്ദോഷമാണെങ്കിൽ തന്നെയും അയാളിൽ ഭൂതദയയില്ലെങ്കിൽ ഹിംസയല്ലാത്ത അഹിംസാവ്രതത്തെ അയാൾ അനുഷ്ഠിക്കുന്നില്ല. ചുരുക്കത്തിൽ അന്യജന്തുക്കൾക്ക് ബാഹ്യമായോ പരോക്ഷമായോ യാതൊരുവിധത്തിലുമുള്ള ഉപദ്രവവും ചെയ്യാതെ കഴിവുള്ള ഉപകാരങ്ങൾ "പരോപകാരാർത്ഥമിദംശരീരം" എന്ന ചിന്തയോടുകൂടി ചെയ്യുന്നതാണ് "അഹിംസ." അഹിംസാവ്രതക്കാരന് ഞാനെന്നഭാവം അഥവാ സ്വാർത്ഥത കാണുകയില്ല. അഖിലം ഞാനെന്നു തോന്നുമ്പോൾ മാത്രമേ പരാർത്ഥമായി കർമ്മംചെയ്യാൻ സാധിക്കുകയുള്ളൂ. 'തൽത്വമസി' എന്ന ബോധമുണ്ടായാൽ അന്യനെന്നുള്ള വിചാരമുണ്ടാകുന്നതെങ്ങനെ? "പരോപകാരപുണ്യായ" എന്ന വേദാന്തസാരവും അഹിംസാതത്വവുമായിട്ടുള്ള ബന്ധം ഇതിൽ നിന്നും വെളിവാകുമല്ലോ.

അഹിംസയെപ്പററി ഏകദേശജ്ഞാനം ഉണ്ടായിക്കാണുമെന്നു വിശ്വസിക്കുന്നു. എന്നാൽ

അഹിംസാസിദ്ധാന്തത്തിൽ മേൽപറഞ്ഞ കാൎയ്യങ്ങൾ എല്ലാംതന്നെ ഉൾപ്പെട്ടമെങ്കിലും വാസ്തവത്തിൽ അഹിംസയുടെ അൎത്ഥം മേൽപറഞ്ഞതൊന്നുമല്ലെന്നാണു് വേദാന്തപണ്ഡിതന്മാരുടെ അഭിപ്രായം. അഹിംസയുടെ യഥാൎത്ഥ അൎത്ഥം ഇതുവരെ നാം മനസ്സിലാക്കിയില്ല. അതിനാൽ പ്രായോഗികജീവിതത്തിനു് അഹിംസാസിദ്ധാന്തം എത്രത്തോളം പ്രയോജനം നല്കുന്നുണ്ടെന്നു് പൎയ്യാലോചിക്കാം.

പ്രകൃതിയിൽ അഹിംസാബുദ്ധിയുള്ള ഒരു ജന്തുവെങ്കിലും കാണുമോ എന്ന കാൎയ്യം സംശയമാണു്. അന്യജന്തുക്കളെ ആഹരിച്ചു് സ്വന്തജീവിതം നയിക്കുന്നവയായിട്ടാണു് ജന്തുക്കളെ നാം കാണുന്നതു്. ചെറിയ ചെറിയ മത്സ്യങ്ങളെ വലിയ മത്സ്യങ്ങൾ ആഹരിക്കുന്നു. പുഴുക്കളെ പക്ഷികളും, അവയെ മറ്റു ജന്തുക്കളും ഹിംസിക്കുന്നു. ഇപ്രകാരം ഹിംസയുടെ ഒരു നടനരംഗമാണു പ്രകൃതിയെന്നു് തോന്നിപ്പോകുന്നു. ജീവിക്കണമെന്നാഗ്രഹിക്കുന്ന സാധാരണ മനുഷ്യനും ഹിംസകൂടാതെ സാദ്ധ്യമല്ല. കാമക്രോധലോഭമോഹാദി ഷഡ്വൎഗ്ഗങ്ങൾ ഒഴിഞ്ഞു് വനാന്തരങ്ങളിൽ തപസ്സുചെയ്യുന്ന സന്ന്യാസിവൎയ്യന്മാർപോലും അഹിംസാധൎമ്മത്തിൽ എത്രത്തോളം അടിയുറച്ചു നില്ക്കുന്നുണ്ടെന്നുള്ള കാൎയ്യം സംശയമാണു്. അവർ ഇരിക്കുന്ന സ്ഥലത്തെ പുല്ലെങ്കിലും നശിക്കാതിരിക്കുമോ? ഹിംസകൂടാതെ ജീവിക്കാൻതന്നെ അസാദ്ധ്യമാകയാൽ അഹിംസാസിദ്ധാന്തം മുൻപു പറഞ്ഞ രീതിയിൽ അനുഷ്ഠിക്കാൻ ആരെക്കൊണ്ടും സാദ്ധ്യമല്ല. കഴിവുള്ളിടത്തോളം ഹിംസിക്കാതിരിക്കുന്നതു് അഹിംസയാവുമെന്നു പറയുന്നതും ശരിയല്ല. അതിനാൽ അഹിംസയ്ക്കു് നാം ധരിച്ചിരിക്കുന്ന അൎത്ഥമല്ലാതെ അനുഷ്ഠേയമായ മറ്റൊരൎത്ഥം ഉണ്ടായിരിക്കാനാണു് ന്യായമുള്ളതു്. അതെന്താണെന്നു നോക്കാം.

ആത്മാവു് അവദ്ധ്യനാകയാൽ നശ്വരമായ ദേഹത്തെ നിഷ്കളങ്കമായ മനസ്സാക്ഷിയുടെ പ്രേരണയുണ്ടെങ്കിൽ നശിപ്പിക്കുന്നതുകൊണ്ടു് പാപമില്ലെന്നും, നേരെമറിച്ചു് സ്വധൎമ്മത്തെ അനുഷ്ഠിക്കാതിരിക്കുന്നതാണു് പാപമെന്നും, ലാഭാലാഭതുല്യദൎശനത്തോടുകൂടി സ്വധൎമ്മം അനുഷ്ഠിക്കുകയാണു വേണ്ടതെന്നും ഭഗവൽഗീതയിൽ ഉച്ചൈസ്തരം ഉൽഘോഷിച്ചിരിക്കുന്നു. ന്യായമായി പാണ്ഡവന്മാൎക്കു് അവകാശമുള്ള ഭൂമിയിൽ സൂചികുത്തുവാൻപോലും സ്ഥലംകൊടുക്കുകയില്ലെന്നു് കൗരവാദികൾ പറഞ്ഞപ്പോൾ അതുകേട്ടുകൊണ്ടു് ഹിംസാപൂൎണ്ണമായയുദ്ധം ചെയ്യാതെ പാണ്ഡവന്മാർ അടങ്ങിയിരിക്കുകയായിരുന്നു വേണ്ടതെന്നു് മുമ്പുപറഞ്ഞവിധത്തിൽ അഹിംസയെ വിശ്വസിക്കുന്ന ഒരാൾക്കു തോന്നിപ്പോകുന്നുവെങ്കിൽ കുറ്റമല്ല. മദ്ധ്യമപാണ്ഡവൻ തന്നെ യുദ്ധാരംഭത്തിൽ തനിക്കു് ഗുരുജനങ്ങളെ ഹിംസിച്ചു് രാജൈശ്വൎയ്യങ്ങൾ ആവശ്യമില്ലെന്നു പറയുകയും ചെയ്യുന്നുണ്ടല്ലോ? അപ്പോഴാണു് ഭഗവാൻ ഗീതാതത്വം ഉപദേശിക്കുന്നതു്. അൎജ്ജുനന്റെ മനസ്സാക്ഷിയിൽ യുദ്ധം ചെയ്യുന്നതാണു് തന്റെ ധൎമ്മമെന്നു ബോധമുണ്ടായി. പിന്നീടു് താൻ യുദ്ധംചെയ്യാതിരിക്കുകയാണെങ്കിൽ അതു് മനസ്സാക്ഷിയെ ഹിംസിക്കുകയായിരിക്കുമെന്നും, മനസ്സാക്ഷിയെ ഹിംസിക്കാതിരിക്കുന്നതാണു് വാസ്തവത്തിൽ അഹിംസയെന്നും അൎജ്ജുനനു ഗീതോപദേശം കേട്ടതോടുകൂടി അറിയാൻ കഴിഞ്ഞു. മനസ്സാക്ഷിയുടെ പ്രേരണയോടുകൂടി സ്വധൎമ്മമായ യുദ്ധം ചെയ്യുന്നതുകൊണ്ടു് പാപമില്ലെന്നു് ഭഗവാൻ പറയുന്നു. അൎജ്ജുനൻ അഹിംസാതത്വം സ്വീകരിച്ചതുകൊണ്ടാണു് തന്റെ മനസ്സാക്ഷിയെ ഹിംസിക്കാതെ സ്വധൎമ്മം സാധിച്ചതു്. ഇപ്പോൾ അഹിംസയെന്നാലെന്തെന്നു യഥാൎത്ഥബോധം ഉണ്ടാകാതിരിക്കുകയില്ല. മനസ്സാക്ഷിയെ ഹിംസിക്കാതിരിക്ക; അതാണു് അഹിംസ എന്നു് പറയാം.

പ്രവൃത്തിയുടെ പുണ്യപാപഫലങ്ങളെ വേർതിരിച്ചു തീരുമാനിക്കേണ്ടതു് മനസ്സാക്ഷിയാണു്. അതിനാൽ അഹിംസാസിദ്ധാന്തത്തിൽ മനസ്സാക്ഷിക്കാണു പ്രാധാന്യം. പാപഫലത്തെ ഉളവാക്കുന്ന ഒരു കൎമ്മത്തിനൊരുങ്ങുമ്പോൾ തീൎച്ചയായും മനസ്സാക്ഷി നമ്മെ തടയും. അതിനെ വകവയ്ക്കാതെ ആ കൎമ്മം നാം ചെയ്യുന്നുവെങ്കിൽ അതു ഹിംസയാണു്. ഒരു പ്രവൃത്തിചെയ്യുന്നതിനു് മനഃസാക്ഷി നമ്മെ പ്രേരിപ്പിക്കുന്നതു വകവയ്ക്കാതെ നാം അതുചെയ്യാതിരിക്കുന്നതും ഹിംസതന്നെയാകുന്നു. അതി

നാൽ മനസ്സാക്ഷിയെ ഹിംസിക്കാതിരിക്കാൻ ശ്രമിച്ചാൽ അഹിംസയുടെ ആരാധകനാകാം.

ഏതൊരു പ്രവൃത്തിക്കും മനസ്സാക്ഷിയുടെ അനുകൂലമോ പ്രതികൂലമോ ആയ പ്രേരണയുണ്ടാകുമെന്നു പറഞ്ഞുകഴിഞ്ഞു. അതറിയുകയെന്നുള്ളതു് അത്ര എളുപ്പമല്ല. വനാന്തരങ്ങളിൽ തപസ്സുചെയ്യുന്ന യതിവര്യന്മാർ മനസ്സാക്ഷിയുടെ പ്രേരണ എന്തെന്നു മനസ്സിലാക്കാനുള്ള വഴി അഭ്യസിക്കുകയാണു ചെയ്യുന്നതു്. ആ നിലയിൽ സാധാരണ മനുഷ്യന്റെയും മനസ്സാക്ഷിയുടെയും ഇടയിൽ എന്തു് വിടവുണ്ടായിരിക്കണം. കാമക്രോധാദി ഷഡ്വർഗ്ഗങ്ങളെ ഒഴിച്ചാൽ മനസ്സാക്ഷിയുടെ പ്രബോധനങ്ങൾ ഏറെക്കുറെ മനസ്സിലാക്കാം. അഹിംസാസിദ്ധാന്തി അതിനാലാണു് ആദ്യമായി പരിശ്രമിക്കേണ്ടതു്. അല്ലാതെ അഹിംസാസിദ്ധാന്തം സ്വീകരിച്ചാൽ അജീർണ്ണരോഗി ഗുരുതരമുള്ള ആഹാരം കഴിച്ചാലുള്ള അനുഭവങ്ങൾ ഉണ്ടാകുന്നതാണു്. അഹിംസയെന്നതിനു് മനസ്സാക്ഷിയെ ഹിംസിക്കാതിരിക്കുക എന്ന അർത്ഥമായതുകൊണ്ടു് ചൗര്യാദി കർമ്മങ്ങളെന്നു നാം സാധാരണയായറിയുന്ന ഹിംസയ്ക്കും അഹിംസയിൽ സ്ഥാനമില്ല. എന്തുകൊണ്ടെന്നാൽ ചൗര്യാദികർമ്മങ്ങൾക്കു് മനസ്സാക്ഷി പ്രസാദനം നല്കുകയില്ല. മനസ്സാക്ഷിയുടെ പ്രതികൂലമായ പ്രേരണകളെ വകവയ്ക്കാതെ മോഷണം മുതലായ ഹിംസാകർമ്മങ്ങൾ ചെയ്താൽ മനസ്സാക്ഷിയെക്കൂടി അവിടെ ഹിംസിക്കയാണു ചെയ്യുന്നതു്. ശ്രീ ബുദ്ധഭഗവാൻ "ഹിംസിക്കരുതു്" എന്നു പറഞ്ഞിരിക്കുന്നതുതന്നെ മനസ്സാക്ഷിയെ ഹിംസിക്കരുതു് എന്ന അർത്ഥത്തിലാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ ഹിംസയെന്നു പറഞ്ഞപ്പോൾ മോഷണം മുതലായവകൂടി ഉൾപ്പെട്ടതുകൊണ്ടു് വീണ്ടും അദ്ദേഹം തന്റെ ശിക്ഷാകല്പനകളിൽ "മോഷ്ടിക്കരുതു്" "അസത്യം പറയരുതു്" എന്നെല്ലാം എടുത്തുപറയേണ്ട ആവശ്യമില്ലായിരുന്നു. മഹാത്മാഗാന്ധിതന്നെ പലപ്പോഴും തന്റെ മനസ്സാക്ഷിയെ സാക്ഷിനിറുത്തുന്നതായി കാണുന്നുണ്ടു്. അതിന്റെയും രഹസ്യം താൻ മനസ്സാക്ഷിയെ ഹിംസിക്കാത്ത അഹിംസാവ്രതക്കാരനാണെന്നത്രേ.

---

# സമുദായത്തിന്റെ മുമ്പിൽ.

— പുരുഷു —

കുടിലസമുദായമേ, മജ്ജയില്ലനിന-
ക്കവളെയൊരുകേവലം വേശ്യയായെണ്ണുവാൻ?
വറുതിയുടെവായിൽനിന്നെങ്ങനെയെങ്കിലും
വഴുതുവതിനായവൾ ചെയ്തുപോയ്സാഹസം!
വിവിധവിധികാരണം ജീവിതംനാൾക്കുനാ-
ളധികമധികം സഹിപ്പാനശക്തയായ്;
പകലറുതിയോളംപണിയെടുത്താലുമി-
ല്ലതിതരുടെപട്ടിണിപ്പാട്ട തീരാതെയായ്
വിഭവശതസമ്പന്നമീമലനാട്ടിലെ-
സ്സുലഭസുഖമെങ്ങോ പറന്നുപോയ്പോകവേ,
ദുരിതപരിപൂരിത നൃത്തം ചവിട്ടുന്ന-
മരണദിനമോരോന്നടുത്തടുത്തെത്തവേ,
ഇതിലധികമെന്താണു വന്നിടാനുള്ളതീ-
ഭുവനതലജീവിതം ഭാരമായ്തീരുവാൻ!
ദിവസമതുപിന്നിട്ടു പിന്നെയും ജീവിച്ചു
സകലകഴിവുംകഴിഞ്ഞാർത്തയായ് കേണവൾ
അലറിയണയുംകൊടുംപട്ടിണി ഭൂതമായ്
പലദിവസമായില്ലൊരുതവസാനമായ്;
കുടവയറുവീർപ്പിച്ചിരിപ്പവർ തൻമുന്നി-
ലടിതൊഴുതുനിന്നുപോയ് ജീവിതവാഞ്ഛയാൽ
പതിതരുടെജീവിതം തട്ടിപ്പറിക്കുന്ന-
പദവിയുടെ മുമ്പിലീത്തെറ്റവൾ ചെയ്തുപോയ്
മനുജമിതിനെന്തൊക്കെയോതിയാലും നിന്റെ
ഹൃദയപരിശുദ്ധിയെച്ചോദിക്കുകില്ലതാൻ.

—*—

ബാലപംക്തി

# ജീവിത വീക്ഷണം.

By S. P.

## 3. അമേരിക്കയിലെ പ്രെയറിവാസികൾ.

വടക്കെ അമേരിക്കയിലെ പുൽമൈതാനത്തിനെ പ്രെയറി (Prairie) എന്നാണു് വിളിക്കാറു്. പുൽക്കൂട്ടങ്ങൾ നിറഞ്ഞതും വിസ്താരമേറിയതുമായ ഈ ഭൂഭാഗത്തിൽ വൃക്ഷങ്ങൾ അധികമായി വളരുന്നില്ല, വേലികൾ കെട്ടി അടയ്ക്കാറുമില്ല. അനേകം മൈൽ വിസ്താരത്തിൽ കിടക്കുന്ന ഈ പുൽപ്രദേശം നാല്ക്കാലിമൃഗങ്ങൾക്കു സ്വൈരമായി വിഹരിച്ചു് മേയുന്നതിനു പററിയ സ്ഥലമാണു്. കന്നുകാലികൾക്കു് മേയുന്നതിനു് ഉതകുന്ന പുൽമൈതാനത്തെ മേച്ചിൽസ്ഥലം എന്നും പറയാറുണ്ടു്. ചില മേച്ചിൽസ്ഥലങ്ങളിൽ ആയിരത്തിൽപരം പശുക്കളും കാളകളും ഉപജീവിക്കുന്നുണ്ടു്. അവിടങ്ങളിൽ കുതിരകളെയും ആട്ടുകളെയും ധാരാളമായി കാണാവുന്നതുമാണു്.

മേച്ചിൽസ്ഥലങ്ങളിലാണു് അധികസമയവും കന്നുകാലിമേയ്ക്കുകാർ കഴിച്ചുകൂട്ടുന്നതു്. അവക്കു് ദിവസംതോറും വളരെദൂരം കുതിരപ്പുറത്തു സവാരി ചെയ്യേണ്ടിവരും. അവരുടെ പ്രധാനജോലി കന്നുകാലികളെ കാത്തുസൂക്ഷിക്കുകയാകുന്നു. മൃഗപാലകന്മാരായ ഇവർ നല്ല ശരീരബലമുള്ളവരാണു്. അവർ അല്പം കോപമുള്ളവരാണെന്നു് ആദ്യം ചിലക്കു തോന്നാം. എന്നാൽ അവർ സ്നേഹിതന്മാരോടു വളരെ ദയയുള്ളവരും വിപത്തിൽപ്പെട്ട ഏവനേയും സഹായിക്കുന്നതിനു് അത്യന്ത താല്പര്യമുള്ളവരുമാണു്.

കുതിരപ്പുറത്തു സവാരിചെയ്യുമ്പോൾ രോമം നിറഞ്ഞ അജചർമ്മത്തിന്റെ മീതെയാണു് അവർ ഇരിക്കുന്നതു്. വക്കിനു് വളരെ വീതികൂടിയ തൊപ്പി അവർ തലയിൽ ധരിക്കുന്നു. തൊപ്പിയുടെ വിളുമ്പിനു് വീതികൂട്ടിയിരിക്കുന്നതു് അവക്കു വളരെ ഇഷ്ടമാണു്. ശിരാവരണത്തെ അവർ വളരെ വിലയുള്ളതായി വിചാരിക്കുന്നു. കഴുത്തുതുറന്നു നിറമുള്ള ഒരു ഷർട്ടും അതേ നിറത്തിലുള്ള ഒരു കാലുറയും ബലമുള്ള ഒരു തോൽബെൽററും, കട്ടികൂടിയ ഒരു ജോടി ചെരിപ്പുമാകുന്നു അവരുടെ ഇതരാവരണങ്ങൾ

കുതിരസ്സവാരി ചെയ്യുന്നതിനു് ആ ദേശവാസികൾ വളരെ സമർത്ഥന്മാരാണു്. കുതിരപ്പുറത്തു് അതിവേഗത്തിൽ സവാരിചെയ്യുമ്പോൾ അവക്കു തറയിൽ കിടക്കുന്ന ഉറുമാൽപോലും എടുക്കാൻ കഴിയും. കടിഞ്ഞാൺ പിടിക്കാതെ കുതിരപ്പുറത്തുനിന്നുകൊണ്ടു് സവാരി ചെയ്യുന്നതിനു് അവരിൽ പലക്കും പ്രാപ്തി ഉണ്ടു്. പുരുഷന്മാർ കുതിരകളെ അതിയായി സ്നേഹിക്കുകയും അവയോടു് വളരെ ദയയോടെ പെരുമാറുകയും ചെയ്യുന്നു. കുതിര യജമാനനെ ഏതു സ്ഥലത്തേക്കും സ്നേഹത്തോടുകൂടി വഹിച്ചുകൊണ്ടു പോകുന്നു.

കുതിരകൾ യൗവനകാലത്തു് വളരെ ദുസ്സ്വഭാവമുള്ളവയാണു്. അവയെ ഇണക്കി ശരിപ്പെടുത്തുന്നതു് മൃഗപാലകന്മാരുടെ വിഷമമേറിയ ഒരു ജോലിയാകുന്നു. ഒരു കുതിരയുടെ പുറത്തു് ആദ്യമായി കയറുന്നവനെ ആ മൃഗം കുലുക്കി താഴെ വീഴ്ത്തുന്നതിനു് വളരെ ശ്രമിക്കും. കാലുകൾ ആഞ്ഞുചവുട്ടി മുകളിലേയ്ക്കു ചാടുകയും പിൻകാലുകളിൽ കഴിവുള്ളിടത്തോളം നിലനില്ക്കുകയും ചെയ്യും. അതിന്റെ പുറത്തു് ഏതോ ഒരു കനവസ്തു ഇരിക്കുന്നതുനിമിത്തം ഈർഷ്യ ക്രമേണ വർദ്ധിക്കുന്നു; വീറോടും വെറുപ്പോടും കൂടി ആ ഭാരം കളയുന്നതിനുവേണ്ടി ആ മൃഗം സംഭ്രമിച്ചുഴലുന്നു. തന്നിമിത്തം അതുകാണിക്കുന്ന പരാക്രമം അതിരററതാണു്. എന്നാൽ പ്രെയറിവാസികൾ ആ മൃഗത്തിനു് ഒരിക്കലും കീഴടങ്ങാറില്ല. അവനെ താഴെ വീ

ഴുന്ന ഓരോ തവണയും ഒട്ടും നിരാശപ്പെടാതെ അവൻ അതിനെ വീണ്ടും പിടിച്ചുനിർത്തി അതിന്റെ പുറത്തുകയറുകതന്നെ ചെയ്യുന്നു. അക്ഷീണമായ സഹനശക്തിയും ക്ഷമയുംകൊണ്ടു അവൻ അതിനെ കീഴ്പ്പെടുത്തുന്നു. അതിനു ശേഷം അവനും ആ കുതിരയും പരസ്പരസ്നേഹത്തോടുകൂടി വർത്തിക്കുന്നു.

പ്രെയറിവാസികൾ വീടുകെട്ടുന്നതു് കാട്ടിലെ തടികൾകൊണ്ടാണു്. വീട്ടുസാമാനങ്ങൾ മിക്കവയും സംഭരിക്കുവാൻ അവർക്കു ഒട്ടും പ്രയാസമില്ല. ഏതുതരം സാധനം നിർമ്മിക്കുന്നതിനും അതിസമർത്ഥന്മാരായ ഇവർ, ആവശ്യക സാധനങ്ങൾ നിഷ്പ്രയാസം സമ്പാദിക്കുന്നു. പരിശുദ്ധമായ വായു സദാ പ്രവഹിക്കുന്ന ഗൃഹങ്ങളിൽ വസിക്കുന്ന ഇവർ അരോഗദൃഢഗാത്രന്മാരാകുന്നു.

മേച്ചിൽസ്ഥലത്തുള്ള ചെറുബാലന്മാർ കുതിരപ്പുറത്തു കയറി സവാരി ചെയ്യാൻ വളരെ അധികം ആഗ്രഹിക്കുന്നു:—അല്പ ധൃതി കൂട്ടുന്ന പട്ടണമാകട്ടെ, പീടികയാകട്ടെ, ഒന്നും അടുത്തില്ലാത്ത ഈ പുൽമൈതാനത്തു താമസിക്കുന്ന ഇവരുടെ സ്ത്രീകൾക്കു് കഠിനമായി പ്രയത്നിക്കേണ്ടിയിരിക്കുന്നു. കുടുംബാവശ്യത്തിനുള്ള സാധനങ്ങളിൽ അധികവും അവരാണു് സമ്പാദിക്കുന്നതു്. കൂടാതെ മുതിർന്നവർ ധരിക്കാറുള്ള മാതിരിയിൽ ഒരണിവസ്ത്രം ചെറിയ മകൻ ധരിച്ചുകാണുവാൻ മാതാവു് വളരെ ആശിക്കുകയും അതിനുവേണ്ടി ശ്രമിക്കുകയും ചെയ്യുന്നു. ആ നൂതനവസ്ത്രം ആ ബാലൻ ധരിക്കുമ്പോൾ അമ്മയും മകനും എത്രമാത്രം അഭിമാനം കൊള്ളുമെന്നു് വിവരിക്കാവുന്നതല്ല.

ഈ നാട്ടിൽ സ്ത്രീജനങ്ങളാണു്, കോഴിവളർത്തുക, പാൽകറക്കുക, റൊട്ടിയുണ്ടാക്കുക, ഉടുപ്പു തയ്ക്കുക ആദിയായ ജോലികൾ നിർവ്വഹിക്കുന്നതു്. മേച്ചിൽസ്ഥലങ്ങളിൽ വേലചെയ്തു ക്ഷീണിച്ചുവരുന്ന പുരുഷന്മാരെ ശുശ്രൂഷിക്കുന്ന കാര്യത്തിൽ അവർ വളരെ താല്പര്യം പ്രദർശിപ്പിക്കുന്നു. അമ്മയെ സഹായിക്കുന്നതിൽ പെൺമക്കൾ വളരെ ജാഗരൂകകളാണു്.

താമസസ്ഥലത്തിനു് അല്പം അകലെയുള്ള ഒരു വിദ്യാലയത്തിൽ അവർ ആൺകുട്ടികളെ പഠിക്കുന്നതിനു് അയയ്ക്കുന്നു. അദ്ധ്യാപകൻ വിദ്യാർത്ഥികളെ അഭ്യസിപ്പിക്കുന്നതു കണ്ടാൽ ഒരു വിനോദശാലയാണു് അവിടത്തെ വിദ്യാലയം എന്നുതോന്നും. പലതരം കളികൾ പരിശീലിപ്പിക്കുന്നതിനിടയ്ക്കു് അദ്ധ്യാപകൻ ബാലന്മാരെ അനേകം കാര്യഭാഗങ്ങൾ ധരിപ്പിക്കുന്നു. ശരീരവ്യായാമത്തിനാണു് അവർ പ്രാധാന്യം കല്പിച്ചിരിക്കുന്നതു്. ശരീരത്തിനു് ദാർഢ്യം ഉണ്ടാകുമ്പോൾ മനസ്സിനു് ദാർഢ്യം താനെ ഉണ്ടായിക്കൊള്ളുമെന്നാണു് അവരുടെ ദൃഢബോധം. പാഠശാലയോടുചേർന്നു് ഒരു കുതിരലായവുമുണ്ടു്. അനേകം ബാലന്മാർ കുതിരപ്പുറത്തു് സവാരിചെയ്താണു് പള്ളിക്കൂടത്തിലേയ്ക്കുപോകുന്നതു്. മാർഗ്ഗമദ്ധ്യേ നാലഞ്ചു ബാലന്മാർ ഒത്തുകൂടിയാൽ, വിദ്യാമന്ദിരംവരെ അവർ പന്തയസ്സവാരിചെയ്യും. അവർ കളിച്ചാഹ്ലാദിക്കുന്നതിനു് എപ്പോഴും പ്രിയമുള്ളവരാണു്.

ഊരാക്കുടുക്കുകയറു (Lasso) കൊണ്ടു മൃഗങ്ങളെയും മററും അധീനമാക്കുന്നതെങ്ങനെയെന്നു് അഭ്യസിക്കുന്നതിനു് ബാലന്മാർ വളരെ താല്പര്യപ്പെടുന്നു. ഏതെങ്കിലും ഒരു വസ്തുവിൽ എറിഞ്ഞുപിടിച്ചാൽ ഊരിക്കളയുവാൻ പാടില്ലാത്തവിധം മുറുകുന്ന ഒരു കുടുക്കു് അഗ്രത്തുള്ള ഒരു നീണ്ട കയറിനെയാണു് "ഊരാക്കുടുക്കുകയറു്" എന്നു പറയുന്നതു്. ഒരു മൃഗത്തിന്റെ തലയിലൊ കാലിലൊ തരംനോക്കി കയറിന്റെ അററത്തുള്ള കുടുക്കെറിഞ്ഞു് അതിനെ പിടിച്ചുനിർത്തുവാൻ ഒരു മൃഗപാലകനു് ഒട്ടും പ്രയാസമില്ല. പക്ഷെ മൃഗത്തിനും അവനും തമ്മിൽ ശക്തിമത്തായ ഒരു വടംവലിപ്പോരാട്ടം നടക്കും. സാധാരണമായി, അവൻ കുതിരപ്പുറത്തിരുന്നാണു് ഈ 'വടംവലി' നടത്തുന്നതു്; അതിനാൽ വിജയം മിക്കവാറും അവനുതന്നെ സിദ്ധിക്കുന്നു.

പ്രെയറിവാസികൾക്കു് ഏററവും ജോലിത്തിരക്കുള്ള കാലം കന്നുകാലികൾക്കു അടയാളമിടുന്ന സമയ (Branding time)മാണു്. മേച്ചിൽസ്ഥലത്തുള്ള മൃഗങ്ങളെയെല്ലാം, ഊരാക്കു

ട്ടക്കയറുകൊണ്ടു പിടിച്ചു് ഇരുമ്പുവേലക്കാരന്റെ ആലയിൽ കൊണ്ടുചെല്ലണം. മേച്ചിൽഭൂമിയുടമസ്ഥന്റെ മുദ്രയടയാളമുള്ള ഇരുമ്പുഭാഗം ചുട്ടുപഴുപ്പിച്ചു് ഓരോ മൃഗത്തിന്റെയും ശരീരത്തിലും വയ്ക്കുന്നതിനു് സൌകര്യമായി അതിനെ പിടിച്ചുകൊടുക്കുക എന്ന അധ്വാനമേറിയ കൃത്യം സഹിക്കണം. ഈ അടയാളം കണ്ടാൽ മിണ്ടാപ്രാണികളുടെ ഉടമസ്ഥൻ ആരാണെന്നു് എളുപ്പം തിരിച്ചറിയാവുന്നതാണല്ലൊ.

“ഒരു വൃഷഭവീരനും ഒരു മൃഗപാലകനും തമ്മിലുള്ള ഗുസ്തി”യാകുന്നു ഇവരുടെയിടയ്ക്കുള്ള ഒരു പ്രധാന വിനോദം. മുട്ടുശീലമുള്ള മൃഗത്തിനു് നിശിതമായ നീണ്ട കൊമ്പുകൾ ഉള്ളതുകൊണ്ടു് ഈ വിനോദം അപൽക്കരവും അപായജനകവുമാണു്. എന്നാൽ നല്ല ശരീരബലവും മനോധൈര്യവുമുള്ള ഒരുവനു് കൊമ്പുകളെ ഊക്കോടെ പിടിച്ചു് ആ മൃഗത്തെ നിശ്ചലമായി തറയിൽ കിടത്തുന്നതിനു് പ്രായേണ കഴിവുണ്ടായിരിക്കും. ഇത്തരത്തിലുള്ള ഒരു വീരകൃത്യം നടത്തി വിജയസ്ഥാനം ലഭിച്ച ഒരു യുവാവു് സ്വപിതാവിന്റെ പ്രീതിക്കും ലോകരുടെ ശ്ലാഘയ്ക്കും പാത്രീഭവിച്ചതു വിചാരിച്ചു് എത്രമാത്രം ആഹ്ലാദിക്കുമെന്നതു് ആർക്കും ഊഹിക്കാവുന്നതാണു്.

മേച്ചിൽസ്ഥലത്തുനിന്നും വളരെ അകലെയാണു് പട്ടണങ്ങളും ചന്തസ്ഥലങ്ങളും സ്ഥിതിചെയ്യുന്നതു്. ബാല്യകാലത്തു ഇക്കൂട്ടർക്കു് പട്ടണംകാണുക ദുസ്സാധ്യമായ കാര്യമാണു്. പൂർണ്ണമായ വളർച്ച പ്രാപിച്ച മൃഗങ്ങളെ അനേകം മൈൽ ദൂരെയുള്ള ചന്തസ്ഥലത്തേക്കു് നിയന്ത്രിച്ചുകൊണ്ടു പോകുന്നതു് പ്രെയറിവാസികളുടെ ഒരു കർത്തവ്യം മാത്രമാണു്. ഈ ദീർഘയാത്രചെയ്യുന്നതിനു് അനേകം ദിനരാത്രങ്ങൾ വേണ്ടിവരും. താവളസ്ഥലമാക്കുന്ന തുറന്ന പുൽത്തകിടിൽ ഒരു തീയാഴി കത്തിച്ചു് അതിന്റെ നാലുവശത്തും കിടന്നാണു് അവർ രാത്രി വിശ്രമിക്കുന്നതു്. പ്രഭാതത്തിൽ ആഹാരം പാകംചെയ്തു ഭക്ഷിച്ചശേഷം അവർ യാത്രതുടരും. ശരിയായ വഴിയിൽക്കൂടി മൃഗങ്ങളെ നിയന്ത്രിക്കുന്നതിനുവേണ്ടി അവർ മൃഗക്കൂട്ടത്തെ ചുററി വീണ്ടും വീണ്ടും കുതിരപ്പുറത്തു് അതിവേഗത്തിൽ സവാരിചെയ്യും. കട്ടിയുള്ള ചാട്ടവീശി മുഴക്കിയും ഏററവും ഉറക്കെ കൂവിയും ചൂളമിട്ടും മററുമാണു അവർ മൃഗങ്ങളെ നയിച്ചുകൊണ്ടുപോകുന്നതു്.

ചന്തസ്ഥലം സന്ദർശിക്കുന്നതു് ഇവർക്കു് അത്യാനന്ദകരമാകുന്നു. ചന്തയിൽ നിന്നും നിരവധി സാമാനങ്ങൾ കുടുംബാംഗങ്ങൾക്കും സ്നേഹിതന്മാർക്കും പാരിതോഷികമായി കൊടുക്കുന്നതിനു് വാങ്ങുക പതിവാണു്. കന്നുകാലികളെയെല്ലാം വിററു കഴിയുന്നതുവരെ അവർ അ ചന്തസ്ഥലത്തു താമസിക്കുന്നു. വില്ക്കപ്പെടുന്ന മൃഗങ്ങളിൽ ഒരു വലിയഭാഗം ചിക്കാഗോ എന്ന പ്രസിദ്ധനഗരത്തിലേയ്ക്കാണു് കൊണ്ടുപോകുന്നതു്; അവിടെ അവയെ കശാപ്പുചെയ്തു്, അവയുടെ മാംസം കേടുവരാത്തവിധത്തിൽ പാകപ്പെടുത്തി തകരപ്പെട്ടിയിലാക്കുന്നു.

ചന്തസ്ഥലത്തുനിന്നും മേച്ചിൽസ്ഥലത്തേക്കു തിരിച്ചുചെല്ലുന്നതിനു് അവർക്കു് അത്രയും ദിവസം ആവശ്യമില്ല. അവരുടെ ആഗമനം പ്രതീക്ഷിച്ചു് മേച്ചിൽസ്ഥലത്തുള്ള ബന്ധുമിത്രാദികൾ അക്ഷമരായിക്കാത്തിരിക്കും. ഉറക്കെ കൂവിക്കൊണ്ടും, ചാട്ടവീശി മുഴക്കിക്കൊണ്ടും മററുമാണു് ഇവരുടെയാത്ര; സ്വഗൃഹത്തിലെത്തുന്നതിനു് ഓരോരുത്തരും മത്സരബുദ്ധിയോടെ കുതിരയെ അതിശീഘ്രം പായിക്കുന്നു. വീട്ടിൽ എത്തിയശേഷം, വാങ്ങിക്കൊണ്ടു വന്നിട്ടുള്ള പുതിയ സാധനങ്ങളെ പ്രദർശിപ്പിക്കുകയും സമ്മാനിക്കുകയും ചെയ്യുകയാണു് അവരുടെ ഒരു കൃത്യം. അതൊരു സന്തോഷപ്രദമായ ജോലി തന്നെയാണു്!

# കവിതാമഞ്ജരി.

## (രണ്ടാംഭാഗം.)

വില രൂപാ ഒന്നു്.

### ഗ്രന്ഥകർത്താ: പുലിയന്നൂർ എസ്സ്. രാമയ്യർ അവർകൾ.

(മീനച്ചൽത്താലൂക്കിനെ സ്പർശിക്കുന്നതായിത്തന്നെ ഏഴുകവിതയുണ്ടു്.)

ഫാദർ ഏബ്രഹാം വടക്കേതിൽ അവർകളുടെ, ഉൽബോധവും
വിമർശനപരവുമായ അവതാരിക പഠിക്കേണ്ടതുതന്നെ.

ധാരാവാഹിയായ വാക്പ്രസരം, വിശിഷ്ടമായ രചന, മോഹനമായ ഭാവന, നവനവോല്ലേഖങ്ങൾ, ഹൃദ്യമായ വൈദർഭീരീതി, ആകർഷകങ്ങളായ അലങ്കാരങ്ങൾ. നിരൂപകശിഖാമണിയായ അവതാരകൻ പറയുന്നതിൽ അല്പം ശ്രദ്ധിക്കുകതന്നെ. ഓരോ അവസരങ്ങളിൽ പരിതഃസ്ഥിതികളുടെ സമ്മർദ്ദത്താൽ കവിഹൃദയത്തിലോളംതല്ലിയ വികാരവിചാരങ്ങളുടെ മൂർത്തരൂപങ്ങളാണ് 'കവിതാമഞ്ജരി' യുടെ ഈ ദ്വിതീയഭാഗത്തിൽ പ്രത്യക്ഷമാകുന്ന പതിനാറു ഖണ്ഡകാവ്യങ്ങൾ. ഉജ്ജ്വലമായ ദേശാഭിമാനം, ആർഷസംസ്കാരത്തോടുള്ള അളവററഭക്തി, പ്രകൃതിവിലാസദർശനമാത്രയിലുളവാകുന്ന ആഹ്ലാദം, അനശ്വരമായ ഭൂതാനുകമ്പ, അചഞ്ചലമായ ഈശ്വരഭക്തി മുതലായ കവിഹൃദയത്തെ ചലിപ്പിച്ചിട്ടുള്ള വികാരങ്ങളുടെ സന്ദർഭാനുസാരേണയുള്ള ചിത്രങ്ങളാണ് ഓരോ കവിതയിലും അങ്ഗിയായി നിബന്ധിക്കപ്പെട്ടിരിക്കുന്നതു്. കവിയുടെ ഔചിത്യബുദ്ധി അത്യന്തം പ്രശംസനീയമെന്നും, കവിയുടെ ഭാവനയും ആഴിയിലെ തരംഗപരമ്പരപോലെ ഉത്തമമായിരിക്കുന്നുവെന്നും പിന്നെയും പറയുന്നു.

ചന്ദ്രാപ്രസ്സിലെ സുന്ദരമായ അച്ചടി! കമനീയമായ കവർ!

### ഗ്രന്ഥകർത്താവിൻെറ ഇതരകൃതികൾ.

1. ശ്രീവിഷ്ണുപാദാദികേശാന്തവർണ്ണനസ്തോത്രം(സവ്യാഖ്യാനം) 1 രൂ.
2. കവിതാമഞ്ജരി 1-ാംഭാഗം 8 ണ.
3. രാജഭക്തി (കവിതാസമാഹാരം) 1 രൂ.
4. അഞ്ജലി (കൃഷ്ണാവതാരസംഗ്രഹം) 1 രൂ.
5. സുലോചന (ഗദ്യകാവ്യം) 1 രൂ. 8 ണ.
6. ലേഖനമഞ്ജരി 1-ാംഭാഗം 2 രൂ
7. ദിലീപൻ 8 ണ
8. ശിവരാത്രിമഹോത്സവം (തുള്ളൽ) 6 ണ
9. ബോധനമാലിക 1-ാംഭാഗം 8 ണ
10. ഭക്തിദീപിക (ഒരു നിരൂപണം) 4 ണ.

പുലിയന്നൂർ ബുക്ക്ഹൌസ്
A. O & P. O, പാലാ;
ബ്രാഞ്ചു് തൊടുപുഴ.

മാനേജർ—ചന്ദ്രാപ്രസ്സ്,
ചാല, തിരുവനന്തപുരം.

സംഗീതപംക്തി.

# രാഗം.

By ലീല.

ഒന്നുമുതൽ ആറുവരെയുള്ള ചക്രങ്ങളിലെ രാഗങ്ങൾ ശുദ്ധമദ്ധ്യമരാഗങ്ങളെന്നും ശേഷിച്ചവ പ്രതിമദ്ധ്യമരാഗങ്ങളെന്നും മുൻലക്കത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലൊ. രണ്ടാമത്തെ വിഭാഗത്തിലുൾപ്പെട്ട രാഗങ്ങൾക്കും അവ പ്രതിമദ്ധ്യമം സ്വീകരിച്ചിട്ടുണ്ടെന്നുള്ള ഏകഭിന്നത ഒഴിച്ചു നിറുത്തിയാൽ ആദ്യരാഗങ്ങളുമായി യാതൊരു വ്യത്യാസവുമില്ലെന്നു് നിസ്സംശയം പറയാം. ഓരോ ശുദ്ധമദ്ധ്യമരാഗത്തിനും എതിരിട്ടു് നില്ക്കാൻ പ്രതിമദ്ധ്യമരാഗമുണ്ടു്. 72 മേളകൎത്താക്കളിൽ പ്രഥമരാഗമായ "കനകാംഗിയും" 37-ാമത്തെ രാഗമായ "സാലഗവും" മദ്ധ്യമത്തിന്റെ പേരിലാണു് ഭിന്നിച്ചു നില്ക്കുന്നതു്. അതുപോലെ തന്നെയാണു് 36-ാമത്തെ രാഗമായ "ചലനാട്ട"യും 72-ാമത്തെ രാഗമായ "രസികപ്രിയയും."—

മേല്പറഞ്ഞതിൽനിന്നും മദ്ധ്യമം മേളകൎത്താരാഗപദ്ധതിയിൽ അതിപ്രധാനമായ ഒരു സ്ഥാനം വഹിക്കുന്നുവെന്നു് നമുക്കു മനസ്സിലാക്കാം. അതവിടെ നില്ക്കട്ടെ.

മേളകൎത്താരാഗങ്ങൾ ആകെ 72 എണ്ണം ഉണ്ടെന്നു് പറഞ്ഞിരുന്നല്ലൊ; അവ,

ഇന്ദു
1 കനകാംഗി
2 രത്നാംഗി
3 ഗാനമൂൎത്തി
4 വനസ്പതി
5 മാനവതി
6 താനരൂപി

നേത്ര.
7 സേനാപതി
8 ഹനുമത്തോടി
9 ധേനുക
10 നാടകപ്രിയ
11 കോകിലപ്രിയ
12 രൂപവതി

അഗ്നി.
13 ഗായകപ്രിയ
14 വകുളാഭരണം
15 മായാമാളവഗൗള
16 ചക്രവാകം
17 സൂൎയ്യകാന്തം
18 ഹാടകാംബരി

വേദ.
19 ഝംകാരധ്വനി
20 നഠഭൈരവി
21 കീരവാണി
22 ഖരഹരപ്രിയ
23 ഗൗരിമനോഹരി
24 വരുണപ്രിയ

ബാണ.
25 മാരരഞ്ജിനി
26 ചാരുകേശി
27 സരസാംഗി
28 ഹരികാംബോധി
29 ധീരശങ്കരാഭരണം
30 നാഗാനന്ദിനി

ഋതു
31 യാഗപ്രിയ
32 രാഗവൎദ്ധിനി
33 ഗാംഗേയഭൂഷിണി
34 വാഗധീശ്വരി
35 ശൂലിനി
36 ചലനാട്ട

ഋഷി.
37 സാലഗം
38 ജലാൎണ്ണവം
39 ഝാലവരാളി
40 നവനീതം
41 പാവനി
42 രഘുപ്രിയ

വസു.
43 ഗവാംഭോധി
44 ഭവപ്രിയ
45 ശുഭപന്തുവരാളി
46 ഷഡ്വിധമാൎഗ്ഗിനി
47 സുവൎണ്ണാംഗി
48 ദിവ്യമണി

ബ്രഹ്മ.
49 ധവളാംബരി
50 നാമനാരായണി
51 കാമവൎദ്ധിനി
52 രാമപ്രിയ
53 ഗമനാശ്രമ
54 വിശ്വംഭരി

ദിശി.
55 ശ്യാമളാംഗി
56 ഷൺമുഖപ്രിയ
57 സിംഹേന്ദ്രമദ്ധ്യമം
58 ഹൈമവതി
59 ധൎമ്മവതി
60 നീതിമതി

രുദ്ര.
61 കാന്താമണി
62 ഋഷഭപ്രിയ
63 ലതാംഗി
64 വാചസ്പതി
65 മേചകല്യാണി
66 ചിത്രാംബരി

ആദിത്യ.
67 സുചരിത്ര
68 ജ്യോതിസ്വരൂപിണി
69 ധാതുവൎദ്ധിനി
70 നാസികാഭൂഷിണി
71 കോസല
72 രസികപ്രിയ

ഇവയിൽ "കനകാംഗി" മുതൽ "ചലനാട്ട" വരെയുള്ളവ ശുദ്ധമദ്ധ്യമങ്ങളും ശേഷിച്ചവ പ്രതിമദ്ധ്യമങ്ങളുമാണു്.

മേളകൎത്താക്കളുടെ സപ്തസ്വരഘടന ഏററവും ശാസ്ത്രീയമായ ഒരു രീതിയിലാണു് സ്ഥാപിതമായിട്ടുള്ളതു്. ഈ രാഗങ്ങളുടെ പൂൎവ്വാൎദ്ധസ്വരങ്ങളുടെ വിഭജനരീതി നമുക്കാദ്യം പരി

രിശോധിക്കാം. "ഷഡ്ജം, രിഷഭം, ഗാന്ധാരം, മദ്ധ്യമം," ഇവയോടെ തീരുന്നു പൂർവ്വാർദ്ധം. ഇവയിൽ ഷഡ്ജവും മദ്ധ്യമവും അചഞ്ചലങ്ങളായി, ഒന്നുമുതൽ ആറുവരെയുള്ള ആദ്യചക്രങ്ങളിൽ വർത്തിക്കുന്നു. വിവിധരൂപം കൈക്കൊള്ളുന്ന സ്വരങ്ങൾ രിഷഭവും ഗാന്ധാരവുമാണ്. ഇവയുടെ നാലു് പ്രധാന രൂപഭേദങ്ങൾ "ശുദ്ധരിഷഭം, ചതുശ്രുതിരിഷഭം, സാധാരണഗാന്ധാരം, അന്തരഗാന്ധാരം," എന്നിവയാണ്.

ആരോഹണക്രമത്തിന്റെ നിയമങ്ങളുടെ വെളിച്ചത്തിൽ നിന്നുകൊണ്ടു് പരിശോധിക്കുന്നതായാൽ ആറേആറു രീതികൾ മാത്രമേ ഈ രിഷഭഗാന്ധാരങ്ങൾ സംഭാവന ചെയ്യുന്നുള്ളു എന്നു് മനസ്സിലാക്കാം. അവ:—

1) ശുദ്ധരിഷഭം+ചതുശ്രുതിരിഷഭം
2) ശുദ്ധരിഷഭം+സാധാരണഗാന്ധാരം
3) ശുദ്ധരിഷഭം+അന്തരഗാന്ധാരം
4) ചതുശ്രുതിരിഷഭം+സാധാരണഗാന്ധാരം
5) ചതുശ്രുതിരിഷഭം+അന്തരഗാന്ധാരം
6) സാധാരണഗാന്ധാരം+അന്തരഗാന്ധാരം

പക്ഷേ ആരോഹണാവരോഹണങ്ങളിൽ സപ്തസ്വരങ്ങളുടെ സാന്നിദ്ധ്യവും സ്വരാവർത്തനങ്ങളുടെ നിഷേധനവും മേളകർത്താരാഗനിയമങ്ങൾ ശക്തിപൂർവ്വം വാദിക്കുന്നതുകൊണ്ടു് മേല്പറഞ്ഞ ആറുരീതികളിൽ ആദ്യത്തേതും അവസാനത്തേതും ഉപേക്ഷിക്കപ്പെടേണ്ടതായി വരുന്നു. എന്തെന്നാൽ ആദ്യത്തേതിൽ ഗാന്ധാരത്തിന്റെ അസാന്നിദ്ധ്യവും രിഷഭത്തിന്റെ ആവർത്തനവും ഒടുവിലത്തേതിൽ രിഷഭത്തിന്റെ അഭാവവും രണ്ടുഗാന്ധാരങ്ങളുടെ പ്രാതിനിദ്ധ്യവുമാണ് പ്രത്യക്ഷമാകുന്നതു്. ഇതൊക്കെയാണെങ്കിലും രണ്ടുപ്രധാനപ്പെട്ട രീതികളെന്ന നിലയിലിവയെ ഉപേക്ഷിക്കുന്നതു് ഒരു തീരാനഷ്ടമാണ്. അതുകൊണ്ടു് ആ വിഷമത്തിൽ നിന്നും രക്ഷനേടുവാൻ വേണ്ടി ഒന്നാമത്തെ ഘടനയിൽ, ചതുശ്രുതി രിഷഭത്തെ ഗാന്ധാരത്തിന്റെ ഒരു വിഭാഗമായും ആറാമത്തേതിലെ സാധാരണ ഗാന്ധാരത്തെ രിഷഭത്തിന്റെ ഒരു പുതിയ രൂപമായും വെങ്കിടമഖി കല്പിച്ചിരിക്കുന്നു. അതിൻപ്രകാരം "ചതുശ്രുതിരിഷഭം" "ശുദ്ധഗാന്ധാരവും" "സാധാരണ ഗാന്ധാരം" "ഷട്ശ്രുതി രിഷഭ"വും ആയും മാറുന്നു. മേളകർത്താക്കളുടെ നിയമങ്ങളിൽ ബന്ധിതമായ ആറുരീതികൾ അങ്ങിനെ സുഗമമായ വിധത്തിൽ നമുക്കു ലഭിക്കുന്നു. ഈ രീതികളുടെ സ്വരൂപം കുറച്ചുകൂടി ലളിതവും സ്വീകാര്യയോഗ്യവുമാക്കിത്തീർക്കാൻ വേണ്ടി അദ്ദേഹം "സ്വരങ്ങൾ"ക്കു ശബ്ദഭേദവും കല്പിച്ചിട്ടുണ്ടു്. ഷഡ്ജവും മദ്ധ്യമവും അചഞ്ചലമായി നില്ക്കുന്നതുകൊണ്ടു് അവയെക്കുറിച്ചു് ചിന്തിക്കേണ്ടയാവശ്യമില്ല. ബാക്കി സ്വരങ്ങൾ രിഷഭഗാന്ധാരങ്ങളാണല്ലോ. "അ, ഇ, ഉ," എന്നീ ശബ്ദങ്ങൾ രിഷഭഗാന്ധാരങ്ങൾക്കു അദ്ദേഹം നൽകിയിരിക്കുന്നു. അപ്പോൾ വിവിധസ്വരങ്ങളായി വരുന്നവ.

ശുദ്ധരിഷഭം=ര
ചതുശ്രുതിരിഷഭം=രി
ഷട്ശ്രുതിരിഷഭം=രു
ശുദ്ധഗാന്ധാരം=ഗ
സാധാരണ ഗാന്ധാരം=ഗി
അന്തരഗാന്ധാരം=ഗു.

അവയുടെ സമ്മേളിപ്പിൽ നിന്നും ഉണ്ടാകുന്ന ആറുരീതികൾ രാഗ, രാഗി, രാഗു, രിഗി, രിഗു, രുഗു എന്നിവകളുണ്ട്.

ഉത്തരാർദ്ധത്തിലും ഇതേനിയമങ്ങൾ തന്നെയാണ് സ്വീകരിക്കപ്പെട്ടിരിക്കുന്നതു്. പഞ്ചമം, ധൈവതം, നിഷാദം, ഷഡ്ജം, എന്നിങ്ങനെ നാലുസ്വരങ്ങൾ അവിടെയുമുണ്ടു്. അതിൽ പഞ്ചമഷഡ്ജങ്ങൾ പ്രകൃതിസ്വരങ്ങൾ. ഭേദപ്പെട്ടുവരുന്ന ധൈവതനിഷാദങ്ങൾ, അ, ഇ, ഉ എന്നീ ശബ്ദങ്ങളിൽ കൂടി "ധാന, ധാനി, ധാനു, ധിനി, ധിനു, ധുനു" എന്നിങ്ങനെ ആറു നവരീതികൾ സമ്പാദിക്കുന്നു.

ഇനി ചക്രങ്ങൾക്കും രാഗങ്ങൾക്കും തമ്മിലുള്ള ബന്ധം പരിശോധിക്കാം. ഒരു ചക്രത്തിൽ ആറുരാഗങ്ങൾ ഉണ്ടു്. അവയുടെ പൂർവ്വാർദ്ധം ആ ചക്രത്തിൽ വ്യത്യാസപ്പെടാതെ നില്ക്കുന്നു. ധൈവതനിഷാദങ്ങൾ മാത്രം മാറിമാറിവരുന്നു. രിഷഭഗാന്ധാരങ്ങൾ ഓരോ ചക്രത്തിലും ക്രമമനുസരിച്ചു് രൂപം ഭേദപ്പെട്ടതിക്കൊണ്ടു് പുരോഗമിക്കുന്നു. അതുകൊണ്ടു് ആറുചക്രങ്ങൾക്കു, രാഗ, രാഗി, രാഗു, രിഗി, രിഗു രുഗു എന്നിങ്ങനെ ആറു വ്യത്യസ്ത രിഷഭഗാന്ധാരങ്ങൾ സ്വായത്തമാകുന്നു. ഓരോ ചക്ര

ങ്ങളിലും ഋഷഭഗാന്ധാരങ്ങൾ തങ്ങളുടെ സ്ഥായീസ്വഭാവം വളരെ ശ്രദ്ധയോടെ സംരക്ഷിച്ചു പോരുന്നുമുണ്ട്.

ഒരു ചക്രത്തിലുള്ള ധൈവതനിഷാദസ്വരങ്ങൾ ഒരു മേളകർത്തായിൽ നിന്നും മറ്റൊന്നിലേക്കു നീങ്ങുന്നതിനോടു കൂടിത്തന്നെ അവയുടെ രൂപം മാറുകയും ചെയ്യുന്നു. ഇതിൽ നിന്നും ധൈവതനിഷാദങ്ങളാണ് ഒരു ചക്രത്തിലെ രാഗങ്ങൾക്കു തമ്മിലുള്ള വ്യത്യാസം സൃഷ്ടിക്കുന്നതെന്ന് മനസ്സിലാക്കാം. "ധാന, ധാനി, ധാനു, ധീനി, ധീനു, ധൂനു," എന്നിങ്ങനെയുള്ള ആറുരീതികൾ ക്രമമനുസരിച്ച് ഒരു ചക്രത്തിൽ പ്രയോഗിക്കപ്പെടുന്നതോടുകൂടി ആ ചക്രത്തിനുള്ളിലുള്ള ആറു രാഗങ്ങളും പരസ്പരം ഭിന്നങ്ങളാകുന്നു. ആ ആറ് രൂപഭേദങ്ങളും അതേ രീതിയിൽത്തന്നെ ഓരോ ചക്രത്തിലും ആവർത്തിക്കപ്പെടുന്നുമുണ്ട്. അങ്ങിനെ ധൈവതനിഷാദങ്ങളുടെ ആറു രൂപഭേദങ്ങൾ ആറു ഋഷഭഗാന്ധാരങ്ങളുമായി സംയോജിക്കപ്പെടുമ്പോൾ നമുക്കു കിട്ടുന്നതു 36 രാഗങ്ങൾ (6×6=36). 36 ശുദ്ധമധ്യമരാഗങ്ങളും അവയുടെ എതിർമേളങ്ങളായി 36 പ്രതിമധ്യമങ്ങളും കൂടി ആവിർഭവിക്കുമ്പോൾ 72 മേളകർത്താരാഗപദ്ധതി സാധ്യതയിലെത്തുകയായി. പന്ത്രണ്ടു സ്ഥായീസ്വരങ്ങൾ ഓരോ ഋഷഭ, ഗാന്ധാര, ധൈവത, നിഷാദസ്വരങ്ങൾ കൂടി സമ്പാദിച്ച് പതിനാറായി വർദ്ധിക്കുന്നതും ഈ അവസരത്തിൽ പ്രത്യേകം ശ്രദ്ധേയമാണ്. അവയാണല്ലൊ മേളകർത്താരാഗങ്ങളുടെ പൂർണ്ണതയുടെ അടിസ്ഥാനം?

വെങ്കിടമഹിയുടെ മനോധർമ്മത്തിന്റെ പരിപൂർണ്ണവിജയമാണിവിടെ നാം ദർശിച്ച് കൃതാർത്ഥരാകുന്നതു്. ഇത്ര ശാസ്ത്രീയമായ ഒരു വിഭജനക്രമം നമ്മുടെ സംഗീതകലയ്ക്കുമാത്രമുള്ള ഒരു പ്രത്യേകതയുമാണ്.

(തുടരും)

ചെറുകഥ:—

# കാമുകൻെറ വിധി.

(പാൽക്കുളങ്ങര, ശ്രീധരൻനായർ.)

ഷാജഹാൻ ചക്രവൎത്തിയുടെ കനിഷ്ഠപുത്രിയായ ബീഗംസാഹേബിൻെറ സൗന്ദൎയ്യം സ്വൎഗ്ഗീയമായിരുന്നു. എന്നാൽ, കടലാസുപോലെ മൃദുലമായ അവളുടെ ഹൃദയം മൃദുലവികാരങ്ങൾക്കു് അധീനവുമായിരുന്നു. അച്ഛൻെറ അതിരുകടന്ന വാത്സല്യം അവളെ വഴിതെററിച്ചു. അവളുടെ ദുഷ്കീൎത്തികരങ്ങളായ പ്രേമകഥകൾ ചരിത്രത്തിൽപോലും കടന്നുകൂടിയിട്ടുണ്ടു്.

അബീദ്ഖാൻ എന്ന സുമുഖനും സരസനുമായ ഒരു യുവാവിനെ അവൾ അന്തഃപുരത്തിൽ കാമുകനായി സ്വീകരിച്ചു. ഈ വിവരം അസൂയാലുക്കളായ അവളുടെ ചില തോഴികൾക്കറിയാമായിരുന്നു. അങ്ങനെ താമസിയാതെ ചക്രവൎത്തിയുടെ ചെവികളിൽ അതു് എത്തിച്ചേൎന്നു

ഷാജഹാൻ ചക്രവൎത്തിയുടെ മുഖം കോപംകൊണ്ടു് ചുവന്നു; അഭിമാനംകൊണ്ടു് സിരകൾ വിജൃംഭിച്ചു. തൻെറ പുത്രിയെപ്പററി ഇപ്രകാരമൊരു കഥ അദ്ദേഹത്തിനു് ചിന്തിക്കാൻപോലും കഴിഞ്ഞില്ല. അതു് വിശ്വസിക്കണമോ വേണ്ടയോ? അദ്ദേഹം കുഴങ്ങി

"അതേ, തിരുമനസ്സു് ടോസ്റ്റു മഹമ്മദു് മന്ത്രിച്ചു. "ഇതു് തികച്ചും പരമാൎത്ഥമാണു്. കഴിഞ്ഞ രാത്രിയിലും അബീദ്ഖാൻ അന്തഃപുരത്തിൽ ഉണ്ടായിരുന്നു."

ചക്രവൎത്തിയുടെ പുരികം ചുളിഞ്ഞു. പക്ഷേ അദ്ദേഹം ഗൗരവം വിട്ടില്ല.

"മുഹമ്മദു്, നല്ലവണ്ണം ആലോചിച്ചുനോക്കൂ" അദ്ദേഹം പറഞ്ഞു.

"നീ പെരുമാറുന്നസ്ഥലം എത്ര പരിശുദ്ധമാണെന്നു് നിനക്കറിയാമോ? മുകിലവംശത്തിൻെറ അന്തസ്സിനെ സാരമായി സ്പൎശിക്കുന്ന ഒരു സംഗതിയാണിതെന്നോൎമ്മിക്കണം. നിനക്കു് തെററു് പററിയാൽ,—ശിക്ഷ—"

ടോസ്റ്റ്മഹമ്മദു് തലകുനിച്ചുകൊണ്ടു് പറഞ്ഞു "അടിയൻ അതു് തികച്ചും മനസ്സിലാക്കുന്നു. ഈ വസ്തുത തെളിയിച്ചുതരാത്തപക്ഷം ഏതൊരു ശിക്ഷയും അനുഭവിക്കുവാൻ അടിയൻ തയ്യാറാണു്."

ഉലാത്തിക്കൊണ്ടിരുന്ന ചക്രവൎത്തി പെട്ടെന്നു നിന്നുകൊണ്ടു് പറഞ്ഞു "ഈ റോസ്സാച്ചെടിയുടെ ചുവട്ടിൽ നിന്നുകൊണ്ടാണു് നാം സംസാരിക്കുന്നതെന്നു് ഓൎമ്മയിരിക്കട്ടെ. ഒരാഴ്ചയ്ക്കകം മതിയായ തെളിവു തരാത്തപക്ഷം നീ കഴുവിൽ തൂങ്ങേണ്ടതായിവരും. ഓൎമ്മയിരിക്കട്ടെ."

* * *

അന്തഃപുരത്തിലുള്ള തോട്ടത്തിൽ ചന്ദ്രികയുടെ മാദകം നിറഞ്ഞ അന്തരീക്ഷത്തിൽ ആ യുവഹൃദയങ്ങൾ രസിക്കുകയാണു്. ചന്ദ്രികയിൽ കുളിച്ച അവളുടെ മുഖത്തു് അഴിഞ്ഞുവീണ അളകങ്ങൾ ചുളിവുകളുടെ നിഴൽചാൎത്തി. അവളുടെ സൗന്ദൎയ്യം പതിന്മടങ്ങു് വൎദ്ധിച്ചതായിതോന്നി. അബീദ്ഖാൻ—വികാരവിവശനായ ആ കാമുകൻ —ഒരു ഭ്രാന്തനെപ്പോലെ അവളുടെ മുഖത്തേക്കു് തുറിച്ചുനോക്കി.

"ഞാൻ അയാളെ കഠിനമായി വെറുക്കുന്നു, അബീദ്."

"ഇതു് പരമാൎത്ഥമാണോ, ബീഗം"

"അതേ, ഈശ്വരൻ സാക്ഷിയായി."

"എന്നെയോ?" അയാൾ ആവേശത്തോടെ കാമുകിയുടെ മുഖത്തേക്കു് നോക്കി.

"ബീഗം സാഹിബു്" മറുപടിയായി ആ കറുത്തകണ്ണുകൾ ഉയൎത്തി അയാളെ നോക്കി. ആ കണ്ണുകളിൽ പ്രേമത്തിൻെറ വരികൾ സൂക്ഷ്മമായി വായിക്കുവാൻ അയാൾക്കു് കഴിഞ്ഞു. അവൾ ലജ്ജിച്ചു് മുഖം താഴ്ത്തി.

"പ്രിയേ, ഇന്നു രാവിലെ ടോസ്റ്റ്മഹമ്മദും ചക്രവൎത്തിയുമായി ഏതോ സംസാരിക്കുന്നതു

കണ്ടു. ഭവതിയെ അയാൾ വിവാഹം കഴിക്കാൻ ഉദ്ദേശിക്കുന്നുണ്ടെന്നു് എനിക്കു് അപ്പോഴാണു് സംശയം ജനിച്ചതു്."

"ഇല്ല, ഒരിക്കലുമില്ല; അതിനുള്ള ധൈര്യം അയാൾക്കില്ല! മുകൾവംശത്തിന്റെ പാരമ്പര്യത്തിനു് അതൊരു തീരാത്ത കളങ്കമായിരിക്കും. ചെറുതൊരു മിന്നാമിനുങ്ങു് ഒരു നക്ഷത്രവുമായി ബന്ധം പുലർത്താൻ ശ്രമിക്കയോ?

"പ്രിയേ, ഭവതി ഒന്നുകൊണ്ടും വിഷമിക്കരുതു്. അയാൾ കാമുകിയെ ആശ്വസിപ്പിച്ചു. ഭവതിയുടെ ആകർഷകത്വം നിറഞ്ഞ ആ പുഞ്ചിരി ഞാനൊന്നു് കണ്ടുകൊള്ളട്ടെ! അതാ ചന്ദ്രനും, നക്ഷത്രങ്ങളും, പ്രകൃതിതന്നെയും പുഞ്ചിരിക്കുന്നു. എന്തുകൊണ്ടു ഭവതിക്കും!—"

വിഷാദാത്മകത്വം നിറഞ്ഞ ഒരു പുഞ്ചിരി ആ ഇടുത്ത ചുണ്ടുകൾക്കിടയിൽ പൊടിഞ്ഞു.

"എനിക്കു് എന്തോ ഒരശുഭശങ്ക തോന്നുന്നു."

* * *

ഒടാസ്റ്റു് മുഹമ്മദു് അന്തഃപുരക്കാവൽക്കാരനായ സവാലുവിനെ ചക്രവർത്തിയുടെ മുമ്പിൽ ആനയിച്ചു.

"സവാലു! അന്തഃപുരത്തിൽ മിക്കരാത്രികളിലും എന്താണു് നടക്കുന്നതെന്നു് ബോധിപ്പിക്കു" ഒടാസ്റ്റു് ആജ്ഞാപിച്ചു. "എന്തെങ്കിലും മറയ്ക്കാൻ ശ്രമിച്ചാൽ നിന്റെ തല അതിനുത്തരം പറയേണ്ടിവരും."

സവാലു ഭയംകൊണ്ടു് ഇലപോലെ വിറച്ചു. അയാളുടെ നെറ്റിയിൽ വിയർപ്പുപൊടിച്ചു.

"ഭയപ്പെടേണ്ട! സത്യം നിന്നെ രക്ഷിക്കും" ചക്രവർത്തി ധൈര്യപ്പെടുത്തി.

ഒടുവിൽ വിറയ്ക്കുന്ന തൊണ്ടയോടെ അയാൾ പരമാർത്ഥം പറഞ്ഞു. "തിരുമനസ്സേ, ഷബീദ്ഖാൻ ആഴ്ചയിൽ മൂന്നുപ്രാവശ്യം അന്തഃപുരത്തിൽ വരാറുണ്ടു്—ഒരു സ്ത്രീയുടെ വേഷത്തിൽ—രാത്രി മുഴുവനും അവിടെ കഴിക്കും."

"അടുത്തതായി എന്നാണയാൾ വരുന്നതു്" ഒടാസ്റ്റു വിജയഭാവത്തിൽ ചോദിച്ചു?

"സത്യം തുറന്നുപറയൂ" ചക്രവർത്തി അയാളെ താക്കീതു് ചെയ്തു.

"മറ്റന്നാൾ സന്ധ്യയ്ക്കുശേഷം" മനസ്സില്ലാമനസ്സോടെയാണു് അയാൾ അതു പറഞ്ഞതു്.

"സവാലു—ഓർമ്മയിരിക്കട്ടെ, ആരോടെങ്കിലും ഇതിനെക്കുറിച്ചു് ഒരക്ഷരം മിണ്ടിയാൽ—നിനക്കു് മരണം"—ഒടാസ്റ്റു ഭീഷണിപ്പെടുത്തി.

* * *

പതിവുപോലെ ഷബീദ്ഖാനും ഷീഗവും സംഭാഷണത്തിൽ ലയിച്ചിരിക്കുമ്പോൾ, ഒരു തോഴി ചെന്നറിയിച്ചു.

"ചക്രവർത്തിതിരുമനസ്സുകൊണ്ടു് എഴുന്നള്ളുന്നു"

അവർ രണ്ടുപേരും ഇരുന്നഇരുപ്പിൽ ഞെട്ടിപ്പോയി. അയാളുടെ മുഖം മഞ്ഞുകട്ടപോലെ വെളുത്തു.

"എന്തു്! അച്ഛൻ ഇപ്പോൾ ഇതുവഴി വരുന്നുവെന്നോ? അവൾ ആമ്പരന്നുപോയി.

ഷീഗം നാലുപാടും നോക്കി. അയാളെ ഒന്നൊളിക്കുവാൻ. കുളിപ്പുരയിൽ ഉണ്ടായിരുന്ന ഒരു വീപ്പമാത്രമെ അപ്പോൾ അവിടെ രക്ഷാമാർഗ്ഗമായി ഉണ്ടായിരുന്നുള്ളു. വിരണ്ടു് വിറച്ച ആ കാമുകൻ വീപ്പയ്ക്കുള്ളിൽ ഇറങ്ങി.

അടുത്ത ക്ഷണത്തിൽ ചക്രവർത്തി അവിടെ എത്തി. ഷീഗം അച്ഛനെ വന്ദിച്ചു

"മകളെ, നീ ഇപ്പോൾ എന്താണിവിടെ ചെയ്യുന്നതു്?"

"ഒന്നുമില്ലച്ഛാ" അവൾ കഴിയുന്നതും ശാന്തമായി പറഞ്ഞു; തോഴികളുമായി സംസാരിച്ചുകൊണ്ടിരിക്കുകയായിരുന്നു

"നീ എന്താണു് വൃത്തികേടായിനടക്കുന്നതു് ഇപ്പോൾതന്നെ ഒന്നു കുളിച്ചു് നല്ല വസ്ത്രങ്ങൾ ധരിക്കു."

"വെള്ളം ചൂടായില്ലച്ഛാ" അവൾ ഒഴിഞ്ഞു നോക്കി.

അദ്ദേഹം അവിടെത്തന്നെ നിന്നു് ആ വീപ്പയുടെ അടുപ്പിൽ തീ ഇടുവിച്ചു.

വീപ്പയ്ക്കു് തീ ഇടാൻ ആജ്ഞാപിച്ചപ്പോൾ ആ കാമുകിയുടെ ഹൃദയം തകർന്നു.

കഷ്ടം! ആ കാമുകന്റെ വിധി!!

---

# തിരുമുമ്പിൽ.

(ഒാംചേരി)

എരിപൊരിക്കൊണ്ടു നിന്നൊരിപ്പാരിനെ-
യിരുളിൽനിന്നുമുണർത്തിയ ദീപമേ,
മഹിതഗീതാസമുൽക്കൃഷ്ടതത്വമി-
മ്മഹിയിൽ നിർമ്മിച്ചൊരാദർശരൂപമേ,
പരവശരെത്തലോടുവാനെത്തിയ
പരമശാന്തിതൻ ഗംഗാപ്രവാഹമേ,
ഉടജപാർശ്വത്തിൽനിന്നുമുണർന്നു ന-
ന്നടയെടുത്തതാമാർഷസംസ്കാരമേ,
ജയജയോജ്ജ്വലസത്യപ്രകർഷമേ
ജയ ജയാരാധ്യ ദിവ്യനക്ഷത്രമേ.
സുകൃതസുന്ദരസമ്പത്സമൃദ്ധമായ്
പ്രകൃതി നിർമ്മിച്ചൊരെന്മാതൃഭൂമിയിൽ
കലുഷമായ്ത്തീർന്ന പശ്ചിമദിക്കിൽനി-
ന്നൊരു കൊടുങ്കാറ്റുയർന്നു പറന്നതവ,
അതിലകപ്പെട്ടുപോയ്പ്പോയി,ഭാവുക-
ക്കതിരൊളികളും മങ്ങിത്തളർന്നുപോയ്.
നിലമടിഞ്ഞുഹാ സംസ്കാരകല്പക-
ത്തരു,വുലഞ്ഞുപോയാത്മീയസിദ്ധികൾ
ചപലമാരുതതാണ്ഡവമേല്ക്കയാ-
ലുപവനങ്ങൾ മരുപ്രദേശങ്ങളായ്
ഒരുനിമേഷത്തിലെല്ലാം കഴിഞ്ഞുട-
നിരുളുവന്നിവിടെങ്ങും നിറഞ്ഞുപോയ്

തരളതാരങ്ങളോരോന്നനുക്ഷണം
കരളെരിഞ്ഞു പൊലിഞ്ഞു പതിക്കവേ,
ചാമഗാനമുതിർത്താപ്പാടിതൻ
ചിറകടികളും താനേ നിലയ്ക്കയായ്.
"ഒരുവെളിച്ചം,വെളിച്ചം,വെളിച്ച"മെ-
ന്നിരുളിലെങ്ങും മുഴങ്ങിയാരോദനം.
കലിതകൗതുകം വെള്ളിനക്ഷത്രമൊ-
ന്നൊളിപിതറിത്തെളിഞ്ഞു കിഴക്കടൻ
ലളിതമോഹനമാദ്ദിവ്യദൃശ്യത-
ന്നലകളേററു കൺതുറന്നീടവേ,
മഹിതസ്വാതന്ത്ര്യഭാസ്കരദർശനം
മഹിയിലിന്നിതാ കൈവന്ന മോഹനം.
ഇരുളിൽനിന്നുമിപ്പുത്തൻപുലരിയിൽ
ധരയെയെത്തിച്ച ശുക്രനക്ഷത്രമേ,
ഇരുളിനെത്തൻവെളിച്ചത്തിനാലെതി-
ർത്തുരുളുവാനായുണർന്ന നക്ഷത്രമേ,
കിളികുലങ്ങൾതന്നൈക്യസന്ദേശമി-
ന്നിളയിലെങ്ങും മുഴങ്ങുംവരെയ്ക്കു നീ
ഇനിയല്പവും വിശ്രമിച്ചീടുവാൻ
തുനിയുകില്ലയോ?- വന്ദനം മൽഗുരോ!

---

# മാതൃഗീതം.

---

(എസ്. കെ. പെരിനാട്ട്.)

മാതാവേ ജയിച്ചാലും
നാല്പതുകോടിക്കെ-
മാതാവേ! ജയിച്ചാലും
ഭാരതാവനിദേവി!
സാമ്രാജ്യദുർമ്മോഹത്തിൻ
നാരകപ്പാശ്ക്കണ്ണിങ്കൽ
ധാർമ്മികത്വമേ! നീയു-
മെത്രനാളടിഞ്ഞയ്യോ!
അന്നൊരുമയിൽപ്പീലി
ചാർത്തീടുമിടയന്റെ
സുന്ദരമുരളിയിൽ
നിന്നുന്നമൃദുഗാനം
ഇന്നിതാവെറു "മൽ-
നഗ്നനാമൊരുഫക്കീർ"
തന്നുടെമുഖത്തുനി-
ന്നുദ്ഗളിക്കയോഹാഹാ!
സ്വാതന്ത്ര്യം സ്വാതന്ത്ര്യമി-
ത്ത്യക്ഷരിയൊന്നേപോരും
മാതാവിന്നടിമത്ത-
ശ്ശൃംഖലപൊട്ടിക്കുവാൻ
പുത്രമിമ്മണിനാദ-
മാസേതുഹിമാചല-
മേതൊരുഹൃദയത്തിൽ
മാറ്റൊലിക്കൊള്ളുന്നീല

..........................................

സത്യവുമഹിംസയും
കൈക്കൊൾവിൻഭ്രാതാക്കളേ!
ക്ഷുത്തൃഡാദികൾപിന്നി-
ട്ടെത്തുവിൻലക്ഷ്യത്തിങ്കൽ
ദിവ്യമീയുപദേശം
ധീരരാംസഹജർക്ക്
തീവ്രയാതനകളെ-
പ്പൊൻപൂക്കളാക്കിത്തീർത്തു.
മൃത്യുവിൻപടിക്കൽത്താൻ-
പ്രാണങ്ങളർപ്പിച്ചു
സത്യാഗ്രഹത്തിൻഫലം
സാമ്പ്രതം കാൺമൂതാമേ!
മർത്ത്യമസ്തിഷ്കധാന-
ശക്തികളങ്ങേയറ്റ-
മെത്തിയീജ്ജഗത്തിന്നു
കാട്ടിയകിരാതത്വം
മുട്ടുകുത്തുന്നുക്ഷണ-
മമ്മുളവടിയേന്തും
വൃദ്ധന്റെതൃപ്പാദത്തി-
ലാത്മവീര്യത്തിൻമുന്നിൽ

..........................................

കാണുവിനതാദൂരെ-
"ഹരി"യെത്തങ്കത്തേരിൽ
പൂണുന്നു പൂർവാചലം
പൊൻകുടചൂടിക്കുന്നു
കാർമേഘപടലങ്ങൾ
നീങ്ങിയന്നഭസ്സിങ്കൽ
താർമാതിൻകൊടിപൊങ്ങി
നിരന്നു സുരവൃന്ദം
അഴികളുലകളാൽ
ഭേരികൾ തകർക്കുന്നു
ഉഴറിതൻവികാരങ്ങൾ-
ച്ചോലകൾ, കൂത്താടുന്നു
ഐക്യത്തിൻനവഗാന-
മാലയാൽഖഗവൃന്ദം
ഭാഗ്യക്ഷേത്രത്തിന്നും
ഭാവുകം നേരുന്നിതാ
മാതാവേ! ജയിച്ചാലും
നാല്പതുകോടിക്കെ-
മാതാവേ! ജയിച്ചാലും
ഭാരതാവനിദേവി!

---

# ഗ്രന്ഥാവലോകനം.

## (വസന്തകാന്തി)

ഗ്രന്ഥകൎത്താ നാലാങ്കൽ കൃഷ്ണപിള്ള, എം. ഏ എൽ. ടി.

കൈരളിബുക്കഡിപ്പോ, കോട്ടയം. } വില രൂപാ ൧.

പ്രതീക്ഷയിൽ തുടങ്ങി 'അശ്രുവൎഷ'ത്തിൽ അവസാനിക്കുന്ന 'വസന്തകാന്തി' ഗ്രന്ഥകൎത്താവിന്റെ വിഷാദാത്മകതയെ പ്രഖ്യാപനം ചെയ്യുന്നതുപോലെ തോന്നുന്നു. വാസ്തവത്തിൽ മനുഷ്യരിൽ ഭൂരിപക്ഷത്തിന്റേയും ജീവിതാനുഭവം പ്രതീക്ഷയിൽ തുടങ്ങി അശ്രുവൎഷത്തിൽ അവസാനിക്കുക എന്നതുതന്നെയാണു്. പ്രസ്തുതതത്വം ഓൎമ്മിപ്പിക്കാനായിരിക്കണം കവി തദ്രൂശമായ ഒരു ആരംഭവും അവസാനവും നൽകിയിരിക്കുന്നതു്.

"എന്നുടെജീവൻ താവകാത്മാവോ-
ടൊന്നുചേൻനു രമിക്കുവാൻ
കാത്തുകാത്തിരിക്കുന്നു ഞാൻപ്രേമ-
ഹൃത്തൊടും കൂപ്പുകൈയൊടും"......

എന്നുള്ള ശുഭപ്രതീക്ഷയോടുകൂടിയാണു് ആരംഭം. അനന്തരം—

"പുഞ്ചിരിയിട്ടുകൊണ്ടെത്തിടുന്നു
നെഞ്ചലിയിക്കും വസന്തകാലം
... ... ... ...
... ... ... ...
നിദ്രയിൽനിന്നുമുണൎന്നു കാൺകെൻ
ചിത്തമേ! നീ, യീവസന്തകാന്തി"

എന്നു വസന്തകാന്തി കാണുവാൻ ചിത്തത്തെ ക്ഷണിക്കുന്നു. ഈ വസന്തകാന്തിയിൽ മതിമറന്നു മുങ്ങുമ്പോഴും ഭാവിയിൽ വന്നേക്കാവുന്ന വ്യഥയേപ്പററി കവി ഓൎമ്മിക്കുന്നുണ്ടു്.

"കാലംകിടപ്പുണ്ടു നിന്റെമുന്നിൽ
കണ്ണീരിൽമുങ്ങുവാൻ വേണ്ടുവോളം"

അതുകൊണ്ടു് ഇപ്പോഠം ഈ വസന്തകാന്തിയിൽ ആനന്ദിക്കുവാൻ കവി അഭ്യൎത്ഥിക്കുന്നു. മനോഹരമായ ഈ കവിതാഖണ്ഡത്തിന്റെ പേരാണു് ഗ്രന്ഥത്തിനു് പൊതുവേ നൽകിയിരിക്കുന്നതു്. അനന്തരം കാവ്യസ്വരൂപിണിയോടു് തന്റെ മലർത്തോപ്പിലെത്താൻ കവിയുടെ ഹൃദയംഗമമായ പ്രാൎത്ഥനയാണു് നാം കാണുന്നതു്. പിന്നെ കുമാരനാശാന്റെ കവിതയുടെ മാഹാത്മ്യത്തെക്കുറിച്ചു പാടുന്നു.

മോക്ഷലബ്ധിയിൽ ആദ്ധ്യാത്മികമായും വ്യാഖ്യാനിക്കാവുന്ന ഒരു പ്രേമയാചന—പ്രേമഭാജനത്തോടുള്ള ഒരു അഭ്യൎത്ഥന—കാണുന്നു.

"ഹൃദയം തകൎന്നു ഞാൻ തുകവൊരി-
ക്കടനാശ്രുവെന്നിയേ മോഹനേ! ഞാൻ
അനുപമമായനിൻ പ്രേമമാധുരി-
ക്കയി,യെന്തുനൽകു പകരമായി
അതു നീകനിഞ്ഞൊന്നു സ്വീകരിച്ചാ-
ലതുതന്നെയാണെന്റെ മോക്ഷലബ്ധി"

എന്നുള്ള വരികഠം ഹൃദയസ്പൃക്കായിട്ടുണ്ടു്. "വിധികൎത്താക്കളോടു്" എന്ന കവിതാഖണ്ഡം ഇന്നു് പ്രത്യേകിച്ചു അൎത്ഥവത്താണു്. യുദ്ധത്തിലെ വിജയത്തിനു കാരണഭൂതരായവർ സാധുക്കളായ നിരവധി യോദ്ധാക്കളാകുന്നു. എന്നാൽ ആ വിജയത്തിന്റെ ബഹുമാനവും കീൎത്തിയും വന്നുചേരുന്നതു് സേനാനായകന്മാരിൽ മാത്രമായിരിക്കും. വിജയോത്സാഹത്തിൽ മതിമറന്നു് ആഹ്ലാദിക്കുന്ന അവസരങ്ങളിൽ അതിനു ഹേതുക്കളായ യോദ്ധാക്കളുടെ കാൎയ്യം പ്രായേണ വിസ്മരിക്കപ്പെടുകയാണു ചെയ്യുന്നതു്. സായുധയുദ്ധത്തിലും നിരായുധയുദ്ധത്തിലും മററു മത്സരങ്ങളിലും എല്ലാം ഇതു പരമാൎത്ഥമാണു്. പ്രസ്തുതതത്വത്തെ ഇതിൽ കവി ഓൎമ്മിപ്പിക്കുന്നു.

"രാപ്പകൽതൊഴിൽശ്ശാലകഠംതന്നിൽ
വേൎപ്പണിഞ്ഞു പണിയെടുത്തോരെ
കഷ്ടനഷ്ടം വിജയത്തിനായി-

ട്ടോട്ടധികംസാഹിപ്പോർകൾതന്നെ,
ആ നന്ദത്തിന്റെ പൊന്തൂവലിങ്ക-
ലാടിട്ടപ്പോൾമറക്കുമോ, നിങ്ങൾ."

എന്നു സോൽക്കണ്ഠം കവി ചോദിക്കുന്നുണ്ട്. ഈ വിജയാവസരത്തെ ഇനിയും യുദ്ധംകൊണ്ടു ഉണ്ടാകാതിരിക്കാനും പാരതന്ത്ര്യവും പട്ടിണിയും മറ്റനവും മററും പാരിൽനിന്നും നിശ്ശേഷം മറയാനും ഉതകത്തക്കവണ്ണം ഉപയോഗപ്പെടുത്താൻ കവി അഭ്യർത്ഥിക്കയും ചെയ്യുന്നു.

'കവിയുടെ കണ്ണുനീർ' മറെറാരു പരമാർത്ഥത്തെ ഹൃദയസ്പൃക്കാകുംവിധം ചിത്രീകരിക്കുന്നുണ്ട്.

"സകലരുമക്കവിതന്റെ കവനങ്ങൾ
സരസമെന്നോതി സ്തുതിച്ചുവന്നു,
പുകൾതന്റെ വെണ്ണിലാവോളങ്ങളക്കൊച്ചു
പുരയെപ്രദിക്ഷണം ചെയ്തിരുന്നു."

* * * *

എന്നാൽ—

തിരയുവതില്ലെന്നാലാരുമയാളുടെ
നിരവധിജീവിതസങ്കടങ്ങൾ
കവനങ്ങളോരോന്നും ജീവരക്തത്തിന്റെ
കണികയാ—ണെന്നാലറിവതാരോ?

കവിയുടെ കഥവാ സാഹിത്യകാരന്റെ സങ്കടം അറിയാൻ ആരുമില്ല. അവൻ കിടന്നു് എരിപൊരി കൊള്ളുന്നതു്, നിസ്സാരങ്ങളായ ജീവിതാവശ്യങ്ങൾക്കുപോലും അവൻ സഹിക്കേണ്ടിവരുന്ന യാതനകൾ—ഇതെല്ലാം ആരക്കറിയണം? അവന്റെ കൃതികൾ വിശേഷാത്മങ്ങളാണെന്നു പുകഴ്ത്തുവർ ആളുണ്ടു്. സന്തോഷം പ്രസിദ്ധപ്പെടുത്താൻ പത്രങ്ങളുണ്ടു്. പക്ഷേ, അവന്റെ രോദനം കേൾക്കാൻ ആക്കും ചെവിയില്ല; സങ്കടം കാണുവാൻ കണ്ണില്ല; അലിയാൻ കരളുമില്ല. ഈ പരമാർത്ഥത്തെ കവി അത്യന്തം തന്മയത്വത്തോടെ വർണ്ണിക്കുന്നുണ്ട്.

മായാത്തചിത്രത്തിൽ പൊയ്പോയ ഭാഗ്യലക്ഷ്മിയെ ഓർത്താണു് കവി സന്തപിക്കുന്നതു്. അദ്ദേഹം ഒടുവിൽ പറയുന്നു—

"ഹാ! സുഖമെന്നുള്ളതില്ലീയവനിയിൽ
ആത്മാർത്ഥതയ്ക്കില്ലസ്ഥാനം
എന്തിനുനീ, വിധേ! നീക്കിവെയ്ക്കുന്നിതാ-
മുന്തിരിച്ചാറാൻപാത്രം!!"

'സേവകൻ' എന്ന കവിത യാഥാർത്ഥ്യത്തിന്റെ മറെറാരു ചിത്രീകരണമാണ്. കവി ചോദിക്കുന്നു—

"വാനോളംയജമാനൻ തന്നുടെമഹിമകൾ
വാഴ്ത്തുന്നതേവ്രതമാക്കീട്ടും നരാധമ,
സ്വാർത്ഥപൂരണത്തിനായെന്തെന്തുകുചേ-
(ഷ്ടിതം
നിത്യവുംചെയ്യുന്നീലാ നിന്നുടെജീവിതാ-
(ഞ്ചലം?
മറയശിരോമണിതന്നെനീ പുകഴ്ത്തുന്ന
മതിമാന്മാരുചൂട്ടും മാണിക്കമതല്ലിയായ്.

* * *

ക്രൗര്യത്താൽക്കാലനേയും ജയിക്കുംകഠോരനി-
ലാരോപിച്ചീടുന്നു നീ സൗമ്യമാംവെൺചന്ദ്രിക."

ഇങ്ങനെയെല്ലാം കഴിഞ്ഞു് ആ യജമാനനു് അധഃപതനം വന്നാൽ ആ സേവകന്റെ മട്ടു മാറുന്നു

"ഒടുവിൽ നിൻനാഥന്മാർതാഴോട്ടുപതിക്കു-
(മ്പോൾ
പരിഹാസോക്തിചൊൽവാൻ നീയല്ലോ മുൻ-
(പന്തിയിൽ?"

ഇതുകണ്ടു് നാമും കവിയോടൊപ്പം—

"ഇടിവെട്ടേററിക്കൂട്ടമൊന്നാകെത്തുലഞ്ഞെങ്കി-
ലിതിൻദോഷമെത്രലഘുവായ് ചമഞ്ഞേനേ"

എന്നു ചോദിച്ചുപോകുന്നു.

'ഏകലോകം' എന്ന കവിതയിൽ, പാരിൽ പാരതന്ത്ര്യം അനുഭവിക്കുന്ന ഒരു രാജ്യമോ സമുദായമോ ശേഷിക്കുന്നിടത്തോളംകാലം ലോകസമാധാനത്തെയോ ഏകലോകത്തെയോ പററി വാദിക്കേണ്ടാ എന്നു കവി ഓർമ്മിപ്പിക്കുന്നു. അടിമത്തം എങ്ങാനുമുണ്ടെങ്കിൽ—ശാശ്വത സമാധാനദേവത "പൊന്നടികൾ വച്ചിങ്ങോട്ടെഴുന്നള്ളുകയില്ല"

'ബംഗാളിലെ രക്തക്കളം' കവിയെ സങ്കടപ്പെടുത്തുകയും ചിന്തിപ്പിക്കുകയും ചെയ്യുന്നു. ആ രംഗം ഭയാനകമാണ്.

"യുദ്ധത്തിനുമാവതില്ലിതുപോലൊരു
രക്തക്കളമൊന്നുവരച്ചുകാട്ടാൻ
ഇങ്ങനെയുള്ളോരുകണ്ണീർക്കളങ്ങളെ
വർണ്ണിച്ചിട്ടില്ല കവികൾപോലും."

ഇങ്ങനെയുള്ള

"ആരുകേട്ടിടിലും നാണിച്ചുപോകുമീ

"ക്രൂരകൃത്യങ്ങളെ, നിർത്തിയാലും."
എന്നു കവി ഹൃദയംഗമമായി അഭ്യർത്ഥിക്കുന്നുമുണ്ടു്.

നിഴലും വെളിച്ചവും, സ്ത്രീ, 'സൗരഭ്യമോദനം' ഗോപീവാദം, 'മൃഗരാഗം', 'നിർഭാഗ്യ', എന്നീ കവിതകൾ ടാഗോറിൽനിന്നുള്ള ആശയാനുവാദങ്ങളാണു്. എന്നാൽ അവയെ അങ്ങനെ പറഞ്ഞു നിസ്സാരമായി തള്ളാവുന്നതല്ല. കേവലം പരിഭാഷകളിലും പരിഭാഷകന്റെ വ്യക്തിവൈശിഷ്ട്യം കലർന്നിരിക്കും. അല്ലെങ്കിൽ ഒരു ഭാഗത്തെ പല ആളുകൾ പരിഭാഷപ്പെടുത്തുമ്പോൾ ഒരുപോലെതന്നെ ഇരിക്കുമായിരുന്നു. അങ്ങനെ കാണുന്നില്ല. ഈ ആശയാനുവാദങ്ങൾ എല്ലാംതന്നെ സുന്ദരങ്ങളായിട്ടുണ്ടു്.

വസന്തകാന്തിക്കു് പൊതുവേ ഒരു വിഷാദാത്മകത്വം ഇല്ലാതില്ല. എന്നാൽ രമണീയങ്ങളായ ആശയങ്ങൾ സൗകുമാര്യത്തോടെ പ്രകാശിപ്പിക്കാൻ കവിക്കു് കഴിഞ്ഞിട്ടുണ്ടു്. പുരോഗമനപരങ്ങളായ കവിതകൾ ഇതിലുണ്ടു്. എന്നാൽ അവ യഥാർത്ഥപുരോഗമനകവിതകളാണു്. സഹൃദയന്മാർക്കു് അറപ്പും വെറുപ്പുമുണ്ടാക്കുന്ന അശ്ലീലവർണ്ണനകൾ അല്ല. അങ്ങനെയുള്ള ഒരു വരിപോലും ഈ കൃതിയെ ദൂഷിപ്പിച്ചിട്ടില്ല.

ഒരു കാര്യമേ കവി ഓർമ്മിക്കേണ്ടതുള്ളൂ. ആശയാവിഷ്കരണത്തിലുള്ള നിഷ്കൃഷ്ട രചനയിലും അനുഷ്ഠിക്കേണ്ടിയിരിക്കുന്നു എന്നുള്ളതാണു് അതു്.

'കത്തിടുന്നവിരഹമാലിലെൻ
ചിത്തസൂനമലിഞ്ഞഹോ.

വിരഹത്തെ അഗ്നിയായിട്ടാണു ഇവിടെ വിവക്ഷിച്ചിരിക്കുന്നതു്. അതിൽ ചിത്തസൂനം കരിയുകയല്ലാതെ അലിയുകയില്ലല്ലോ. 'ഭ്രതമോദേന' 'പ്രേമഹൃത്തോടും' 'വക്ഷസിൽ' മുതലായവ അത്ര സുഖമല്ല. അതുപോലെ സംസ്കൃതത്തെ അനുകരിച്ചു് മുഖചാർത്തി മദശനിന്നു എന്നിങ്ങനെയുള്ള പ്രയോഗങ്ങളും ഒഴിച്ചു നിർത്തുകയാണു നന്നു്. 'അങ്ങയുടെ' എന്ന അർത്ഥത്തിൽ 'അങ്ങയെ' എന്നു പലഭാഗത്തും പ്രയോഗിച്ചിരിക്കുന്നു. പൊതുവേ രചനയിൽ കുറേക്കൂടി നിഷ്കൃഷ്ടിക്കണമെന്നു് അനുസ്മരിപ്പിക്കുന്നു.

വസന്തകാന്തിക്കു് സാഹിത്യലോകത്തിൽ നിശ്ചയമായും ഒരു സമുന്നതമായ സ്ഥാനമുണ്ടു്. അതിനെ സഹൃദയന്മാർ യഥോചിതം ആദരിക്കുമെന്നാണു് എന്റെ വിശ്വാസം. മിസ്റ്റർ പിള്ള ഹൃദയംഗമമായ അനുമോദനം അർഹിക്കുന്നു.

P. K. G. P.

---

# പുതിയ വൈദ്യപുസ്തകങ്ങൾ.

—•—

## ശാർങ്ഗധരസംഹിതാ—

ഗ്രന്ഥാൎത്ഥചന്ദ്രിക എന്ന വ്യാഖ്യാനത്തോടുകൂടിയ ചികിത്സാസാരസൎവ്വസ്വമായ ഒരു സുപ്രസിദ്ധ വൈദ്യഗ്രന്ഥം. വില രൂ. 2 അണ 4

## കഷ്ഠരോഗസിദ്ധചികിത്സ—

സിദ്ധചികിത്സാപരമ്പരയിലുള്ളവർ രഹസ്യമായി വച്ചിരുന്ന അനവധി മഹായോഗങ്ങൾ അടങ്ങിയതു്.
വില രൂപാ 1 അണ 2

## പ്രമേഹരഹസ്യചികിത്സ—

ഈ പ്രമേഹചികിത്സയിൽ ഉള്ള എല്ലാ യോഗവും ഒന്നുപോലെ ഫലിക്കുന്നതും, ഏററവും രഹസ്യത്തിൽ സൂക്ഷിച്ചുവച്ചിരുന്നതുമാണു്
വില രൂ. 1 ണ. 2

## വിരസിംഹാവലോകനം—

മുകുരസ്ഥലീവ്യാഖ്യാനസഹിതം.

ഓരോ രോഗങ്ങൾക്കുമുള്ള കൎമ്മവിപാകപ്രായശ്ചിത്തവിധികളും വ്യാധിശമനകരങ്ങളായ രഹസ്യസിദ്ധയോഗങ്ങളും അടങ്ങിയതു്.
വില രൂ. 2 ണ. 4

## ആസവാരിഷ്ടയോഗമഞ്ജരി—

ഭാഷാവ്യാഖ്യാനസഹിതം.

ഫലപ്രദങ്ങളായ നൂറോളം ആസവാരിഷ്ടയോഗങ്ങൾ അടങ്ങിയതു്.
വില ണ. 12

## സഹസ്രയോഗം—

ഭാഷാവ്യാഖ്യാനസഹിതം.

സാധാരണ സഹസ്രയോഗത്തിലുള്ളതിൽ കൂടുതലായി ഫലപ്രദങ്ങളായ പല വിശേഷയോഗങ്ങളും കൂട്ടിച്ചേൎത്തിട്ടുള്ളതു്.
വില രൂ 1 ണ. 6

## ആരോഗ്യദീപം—

ശരീരവും ആരോഗ്യവും സംബന്ധിച്ചുള്ള എല്ലാ വിവരങ്ങളും കുണിസിസ്റ്റവും, മെസ്സൂരിസവും മററും സംബന്ധിച്ചുള്ള സകല ചികിത്സകളും അടങ്ങിയതു്. വില രൂ. 4 ണ. 8

## കർഷകബന്ധു അഥവാ കന്നുകാലിരോഗചികിത്സ—

കന്നുകാലികൾക്കു നേരിടുന്ന സകല രോഗങ്ങളുടെയും നിദാനങ്ങളും ചികിത്സകളും അടങ്ങിയതു്.
വില അണ 12

## ആരോഗ്യകല്പദ്രുമം ബാലചികിത്സ.

കയ്ക്കുളങ്ങര രാമവാൎയ്യർ അവർകൾ ഉണ്ടാക്കിയതും, അദ്ദേഹത്തിന്റെ വ്യാഖ്യാനത്തോടുകൂടിയതും, വൈദ്യലോകപ്രസിദ്ധവുമായ ഒരു ദിവ്യഗ്രന്ഥം. വില രൂ. 5 ണ. 4

---

മാനേജർ,
വി. വി. പ്രെസ്സ്,
കൊല്ലം.

## വിഷയവിവരം.

# VIDYABHIVARDHINI

License No. 455.
Dated 28-11-1945

Reg. No. T. 116.
Reg. No. M. 4891.

| വ രി സം ഖ്യ . | പരസ്യക്കൂലി. | |
|---|---|---|
| ഒരു വർഷത്തേക്ക് 5 ബ്രി: രൂ. | സ്ഥിരപരസ്യക്കാർക്ക്. | ഒരു പ്രാവശ്യത്തേക്ക് |
| ഒററ പ്രതിക്ക് 8 ണ. | മുഴുപ്പേജിനു 50 രൂ. | 8 രൂ. |
| ഇൻഡ്യയ്ക്കു പുറമേ 6 ബ്രി: രൂ. | അരപ്പേജിനു 30 ,, | 6 ,, |
| ,, ഒററ പ്രതിക്ക് 10 ണ. | കാൽപ്പേജിനു 20 ,, | 4 ,, |

**ലേഖകന്മാരോട്:—**

ലേഖനങ്ങൾ കടലാസ്സിന്റെ ഒരുവശത്തുമാത്രം വൃത്തിയായി മഷികൊണ്ടെഴുതി ഓരോ ഇംഗ്ലീഷുമാസവും 15-ാം തീയതിക്കകം ഇവിടെ കിട്ടത്തക്കവണ്ണം അയച്ചിരിക്കണം. പ്രസിദ്ധീകരണത്തിനു സൗകര്യമില്ലാത്ത ലേഖനങ്ങൾ തിരിച്ചു കിട്ടണമെങ്കിൽ അതിലേക്കുള്ള സ്റ്റാമ്പു് അയച്ചിരിക്കേണ്ടതാണു്.

**വരിക്കാരോട്:—**

ഇതേവരെ വരിസംഖ്യ അടച്ചിട്ടില്ലാത്തവർ ഈ ലക്കം കിട്ടിയാലുടൻ പണം മണിയാർഡർ ചെയ്യാൻ അപേക്ഷ.

വി. പി. ഏർപ്പാടു് ഇരുകൂട്ടർക്കും നഷ്ടകരമാകയാൽ വരിസംഖ്യ എപ്പോഴും മുൻകൂറായിത്തന്നെ അയച്ചിരിക്കണം.

ആഫീസ്സിലേക്ക് അയക്കുന്ന എല്ലാ കത്തുകളിലും മാസികയുടെ റാപ്പറിൽ കാണുന്ന അവരവരുടെ രജിസ്റ്റർ നമ്പർകൂടി കാണിച്ചിരിക്കേണ്ടതാണു്.

പണസംബന്ധമായ എഴുത്തുകൾ, മണിയാർഡർ ഇവ മാനേജരുടെ മേൽവിലാസത്തിലും, ലേഖനസംബന്ധമായവ എല്ലാം പത്രാധിപരുടെ മേൽവിലാസത്തിലും അയയ്ക്കേണ്ടതാണു്.

N. B. അഭിപ്രായത്തിനയയ്ക്കുന്ന പുസ്തകങ്ങളുടെ 2 പ്രതിവീതം അയച്ചിരിക്കണം. മാസിക ഇംഗ്ലീഷു മാസം 15-ാം തീയതിക്കകം കിട്ടാത്തപക്ഷം വിവരം ആഫീസിൽ അറിയിക്കണം.

മാനേജർ,
വിദ്യാഭിവർദ്ധിനി, കൊല്ലം.

Edited, Printed and Published by M. Balakrishna Reddiar, at the Vidyabhivardhini Press, Quilon